# ശ്രീ വിഷ്ണു സഹസ്രനാമം

(വ്യാഖ്യാനവും നാമാവലിയുംകൂടി)

വ്യാഖ്യാതാവ്

പി.കെ.ഗോവിന്ദപ്പിള്ള ബി.ഒ.എൽ.



ഈ പുണ്യഗ്രന്ഥത്തിന്റെ വ്യാഖ്യാതാവ് പി. കെ. ഗോവിന്ദപിള്ളക്കും പ്രകാശകർ കമലാലയാ ബുക്ക്ഡിപ്പോയ്ക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രീ

# വിഷ്ണുസഹസ്രനാമം

(വ്യാഖ്യാനവും നാമാവലിയുംകൂടി)

വ്യാഖ്യാതാ,

പി. കെ. ഗോവിന്ദപ്പിള്ള B. O. L.

പ്രകാശകർ

കമലാലയാ ബുക്ക്ഡിപ്പോ,

തിരുവനന്തപുരം.

Price Re. 1 ] [വില 1 ക.

# മുഖവുര.

മഹാഭാരതമഹാസമുദ്രത്തിൽനിന്ന് നമുക്ക് അന വധി അനഘരത്നങ്ങൾ ലഭിച്ചിട്ടുള്ളവയിൽ ഒന്നാണ് ശ്രീ വിഷ്ണുസഹസ്രനാമം. ഭഗവദ്ഗീത, സനത്സുജാതീയം, വ്യാധഗീത, വിഷ്ണുസഹസ്രനാമം, ശിവസഹസ്രനാമം മുത ലായവ മഹാഭാരതത്തെ നിതരാം പ്രകാശമാനമാക്കി ക്കൊണ്ടിരിക്കുന്നു. ഉപനിഷത്തത്വങ്ങളെല്ലാം അതിൽ പ്രപഞ്ചനം ചെയ്യപ്പെട്ടിട്ടുണ്ട്. ധർമ്മമർമ്മങ്ങളും അതിൽ സമുൽഘാടിതമായിട്ടുണ്ട്. അതുകൊണ്ടാണ് 'ഇന്ത്യയിലെ മറെറല്ലാ ഗ്രന്ഥങ്ങളും നശിച്ചാലും മഹാഭാരതം മാത്രം നശിക്കാതിരുന്നാൽ മതി' എന്ന് അഭിജ്ഞന്മാർ പറയു ന്നത്.

'ഗേയം ഗീതാനാമസഹസ്രം' എന്നു ശ്രീ ശങ്കരഭഗ വൽപാദർ പറയുന്നു. അതായത് ഗീതയും നാമസഹ സ്രവും (സഹസ്രനാമവും) ഗാനം ചെയ്യപ്പെടേണ്ടതാണെ ന്ന്. ശിവസഹസ്രനാമം, ലളിതാസഹസ്രനാമം മുതലായ അനവധി സഹസ്രനാമങ്ങൾ ഹിന്ദുക്കളുടെ ഇടയിൽ പ്രച രിച്ചിട്ടുണ്ട്. അവയെല്ലാം പരിപാവനങ്ങളായി കരുതപ്പെ ട്ടുന്നുമുണ്ട്. എന്നാൽ ശിവ, ലളിതാ എന്നിത്യാദി വിശേ ഷണങ്ങൾ കൂടാതെ കേവലം 'സഹസ്രനാമം' എന്നു പറ ഞ്ഞാൽ വിഷ്ണുസഹസ്രനാമം എന്നുതന്നെയാണ് ഗ്രഹി ക്കപ്പെടുന്നത്. ശിവഗീത, രാമഗീത മുതലായ അനവധി ഗീതകൾ ഉണ്ടായിട്ടും വിശേഷണം ഒന്നും കൂടാതെ 'ഗീത' എന്നുമാത്രം പറഞ്ഞാൽ ഭഗവദ്ഗീത എന്നാണല്ലോ നാം അർത്ഥമാക്കുന്നത്. ഭഗവദ്ഗീതയ്ക്കും വിഷ്ണുസഹസ്രനാമ

ത്തിനും അത്രയ്ക്കു പ്രാധാന്യവും പ്രാശസ്ത്യവും ലഭിച്ചിട്ടുണ്ട്. മറെറാരു സഹസ്രനാമത്തിനും ഇത്രയും പ്രചാരം സിദ്ധിച്ചിട്ടില്ല.

ആസ്തികന്മാരായ ഹിന്ദുക്കൾ അന്ത്യയാത്രയ്ക്ക് ഒരുങ്ങുമ്പോൾ സഹസ്രനാമം ജപിപ്പിക്കുക പതിവുണ്ട്. അതു വിഷ്ണുസഹസ്രനാമമാണ്. അങ്ങനെയുള്ള ജപംകൊണ്ട്, ദേഹത്തിൽനിന്നും വേർപെടുന്ന ജീവന് സർവ്വപാപങ്ങളും നീങ്ങി വിഷ്ണുസായുജ്യം ലഭിക്കുമെന്നു ഹിന്ദുക്കൾ വിശ്വസിക്കുന്നു. സഹസ്രനാമജപത്തിന്റെ പ്രാഭവത്താൽ, മരണഗോഷ്ടികൾ അടങ്ങി ശാന്തമായി പരഗതി പ്രാപിക്കുന്ന കാഴ്ച പലർക്കും അനുഭവമാണ്.

സഹസ്രനാമത്തിന്റെ നിത്യമായ ജപം കല്പവൃക്ഷം പോലെ സർവ്വാഭീഷ്ടഫലദായകമാണെന്ന് വിശ്വസിക്കപ്പെടുന്നു. ഇതിലെ ഫലശ്രുതി നോക്കിയാൽ അതു മനസ്സിലാകും. പാപശാന്തിക്കും പരഗതിക്കും ആയി പതിവായി ഇതു് ആസ്തികഹിന്ദുക്കളുടെ ഗൃഹങ്ങളിൽ ഇന്നും മുഴങ്ങുന്നുണ്ട്. ഫലശ്രുതിയിൽ "രോഗാർത്തോ മുച്യതേ രോഗാത്" (ശ്ലോ:—൧൨൨) എന്നു കാണുന്നുണ്ട്. അക്ഷരസംഖ്യയനുസരിച്ച് 'രോഗാർത്തഃ' എന്നതിന് ൬൩൨ എന്ന സംഖ്യ കിട്ടും. ഒരു മാസംകൊണ്ട് സഹസ്രനാമം ൬൩൨ പ്രാവശ്യം നിഷ്കളങ്കഭക്തിയോടെ ഏകാഗ്രമനസ്സായി ജപിച്ചാൽ രോഗശാന്തി ലഭിക്കും എന്ന് ഒരു വിശ്വാസമുണ്ട്. പലർക്കും ആ വസ്തുത അനുഭവപ്പെട്ടിട്ടുള്ളതായും അറിയാം.

ശരശയ്യയിൽ ശയിക്കുന്ന ഭീഷ്മർ ധർമ്മപുത്രർക്ക് ഉപദേശിക്കുന്നതാണ് സഹസ്രനാമം. ആ സന്ദർഭം ഗൗരവമേറിയതാണ്. ധർമ്മപുത്രരുടെ ബോധത്തിനെന്നപോലെ

സ്വ മുക്തികളും ഉപയോഗപ്പെടട്ടേ എന്ന് ഉദ്ദേശിച്ചായിരിക്കണം അദ്ദേഹം അപ്പോൾ സഹസ്രനാമം ജപിച്ച് ഉപദേശിച്ചത്. സഹസ്രനാമം ജപിക്കുമ്പോൾ പ്രസ്തുത നാമങ്ങളുടെ മനനവും ആവശ്യമാണ്. മനനത്തിന് അർത്ഥഗ്രഹണം കൂടാതെ നിവൃത്തിയില്ല. അർത്ഥഗ്രഹണത്തോടുകൂടി സഹസ്രനാമം മനനം ചെയ്യുമ്പോൾ സർവ്വത്ര നിറഞ്ഞു് ഓതപ്രോതരൂപത്തിൽ വിരാജിക്കുന്നതും സർവ്വ ചരാചരനിയന്താവായി വിലസുന്നതും, തന്നെയല്ല സകല ലോകവും, സകലതും ശ്രീ ഭഗവാൻതന്നെയെന്ന വസ്തുത ബോധ്യമാകും; ക്രമേണ അനുഭവപ്പെടുകയും ചെയ്യും. ഇതു് അതിപ്രധാനമായ ഒരു ലാഭസിദ്ധിയാണ്.

എന്നാൽ ഒരു ശുകരീതിയിൽ (തത്തമ്മ പറയും പോലെ) ജപിച്ചാൽ ഉദ്ദിഷ്ടഫലം കിട്ടുകയില്ല. ഈ വസ്തുത താഴെപ്പറയുന്ന പദ്യഭാഗങ്ങൾ പ്രസ്പഷ്ടമാക്കുന്നുണ്ട്.

'ഭക്തിമാൻ യഃ സദോത്ഥായ
ശുചിസ്തദ് ഗതമാനസഃ' (൧൨൪)
സ്തുവൻ നാമസഹസ്രേണ
നിത്യം ഭക്തിസമന്വിതഃ (൧൨൭)
ഇമം സ്തവമധീയാനഃ
ശ്രദ്ധാഭക്തിസമന്വിതഃ (൧൩൨)

ശ്രദ്ധയും ഭക്തിയും (ബാഹ്യാഭ്യന്തര) ശുചിത്വവും തദ്ഗതമാനസത്വവും (ഏകാഗ്രതയും) ഇതിന്റെ ജപത്തിന് ആവശ്യമാണെന്ന് ഈ പദ്യഭാഗങ്ങൾ തെളിയിക്കുന്നു. അതുകൊണ്ട് സഹസ്രനാമസ്തോത്രം ജപിക്കുന്നതിൽ തൽപരന്മാരായവർ മേൽപറഞ്ഞ വസ്തുത ഓർമ്മി

ക്കുന്നുണ്ടു്. വാസ്തവത്തിൽ ഏതു പ്രവൃത്തിക്കും ഫലസിദ്ധിക്കു് പ്രസ്തുത ഗുണങ്ങൾ ആവശ്യമാകുന്നു.

സഹസ്രനാമജപതൽപരന്മാൎക്കു് അൎത്ഥഗ്രഹണം സുകരമാകണമെന്നുദ്ദേശിച്ചാണു് ഈ വ്യാഖ്യാനം രചിച്ചതു്. ശങ്കരഭാഷ്യമാണു് ഇതിന്റെ അവലംബം. വിസ്തരഭയത്താൽ ചില സ്ഥലങ്ങളിൽ സംക്ഷേപിച്ചിട്ടുണ്ടു്. അജ്ഞതയോ അനവധാനതയോ ഇതിൽ വല്ല വൈകല്യവും വരുത്തിയിട്ടുണ്ടെങ്കിൽ അഭിജ്ഞന്മാരാൽ അതു ശോധനീയമാകുന്നു. അതിൽ വ്യാഖ്യാതാവു കൃതജ്ഞനും ആയിരിക്കും. ഇതിന്റെ ആവിൎഭാവത്തിനു പ്രധാനകാരണം വ്യാഖ്യാതാവല്ല, പ്രസാധകനാണു് എന്ന വസ്തുതയും, ഇവിടെ സ്മൎത്തവ്യമത്രേ.

തിരുവനന്തപുരം,
5-2-1125.

വ്യാഖ്യാതാവു്.

# ശുദ്ധിപത്രം

## മൂലപദ്യങ്ങളിൽ

| പുറം. | വരി. | അശുദ്ധം. | ശുദ്ധം. |
|---|---|---|---|
| 49 | 1 | സോമാ | സോമഃ |
| 64 | 7 | ദവ്ഹാ | ദർപഹാ |
| ,, | ,, | ദവ്ദോ | ദർപദോ |
| 65 | 1; 2 | മഹാമൂർത്തി ദീ<br>പ്തമൂർത്തി | മഹമൂർത്തിർ<br>ദീപ്തമൂർത്തി |
| 78 | 2 | നൈകജോഗ്രമഃ | നൈകജോഗ്രജഃ |

## വ്യാഖ്യാനത്തിൽ.

| പുറം. | വരി. | അശുദ്ധം. | ശുദ്ധം. |
|---|---|---|---|
| 10 | 7 | പുഷഷ | പുരുഷ |
| 16 | 17 | വിക്രമി | വിക്രമീ |
| 24 | 3 | ഉള്ളതന്നാൽ | ഉള്ളതിനാൽ |
| 42 | 12 | ഉത്സവത്തിനു | ഉത്ഭവത്തിനു |
| 46 | 24 | വ്യാപിഃ | വ്യാപീ |
| 47 | 12 | ക്ഷരഃ | ക്ഷരം |
| ,, | ,, | അക്ഷരഃ | അക്ഷരം |
| 63 | 14 | വസുരേതാ | വസുരേതാഃ |
| 72 | 4 | മൂഴ്ക | മൂഴ്കി |
| 73 | 5 | ശിരോമുഖഃ | ശിരോമുഖം |
| 78 | 23 | സദാമഷീഃ | സദാമഷീ |
| 79 | 4 | സർവ്വകാനത്വം | സർവ്വകാരണത്വം |
| 84 | 12 | തത്ത്വഃ | തത്ത്വം |

# ശ്രീവിഷ്ണുസഹസ്രനാമാവലിഃ

---

ഓം വിശ്വസ്മൈ നമഃ
,, വിഷ്ണവേ ,,
,, വഷട്കാരായ ,,
,, ഭൂതഭവ്യഭവത്പ്രഭവേ ,,
,, ഭൂതകൃതേ ,,
,, ഭൂതഭൃതേ ,,
,, ഭാവായ ,,
,, ഭൂതാത്മനേ ,,
,, ഭൂതഭാവനായ ,,
10 ,, പൂതാത്മനേ ,,
,, പരമാത്മനേ ,,
,, മുക്താനാം പരമായൈ ഗതയേ ,,
,, അവ്യയായ ,,
,, പുരുഷായ ,,
,, സാക്ഷിണേ ,,
,, ക്ഷേത്രജ്ഞായ ,,
,, അക്ഷരായ ,,
,, യോഗായ ,,
,, യോഗവിദാം നേത്രേ ,,
20 ,, പ്രധാനപുരുഷേശ്വരായ ,,
,, നാരസിംഹവപുഷേ ,,
,, ശ്രീമതേ ,,
,, കേശവായ ,,
,, പുരുഷോത്തമായ ,,
,, സർവ്വായ ,,
,, ശർവ്വായ ,,
,, ശിവായ ,,
,, സ്ഥാണവേ ,,
,, ഭൂതാദയേ ,,
30 ,, നിധയേ അവ്യയായ ,,
,, സംഭവായ ,,

ഓം. ഭാവനായ നമഃ
,, ഭർത്രേ ,,
,, പ്രഭവായ ,,
,, പ്രഭവേ ,,
,, ഈശ്വരായ ,,
,, സ്വയംഭുവേ ,,
,, ശംഭവേ ,,
,, ആദിത്യായ ,,
40 ,, പുഷ്കരാക്ഷായ ,,
,, മഹാസ്വനായ ,,
,, അനാദിനിധനായ ,,
,, ധാത്രേ ,,
,, വിധാത്രേ ,,
, ധാതുരുത്തമായ ,,
,, അപ്രമേയായ ,,
,, ഹൃഷീകേശായ ,,
,, പത്മനാഭായ ,,
,, അമരപ്രഭവേ ,,
50 ,, വിശ്വകർമ്മണേ ,,
,, മനവേ ,,
,, ത്വഷ്ട്രേ ,,
,, സ്ഥവിഷ്ഠായ ,,
,, സ്ഥവിരായ ധ്രുവായ ,,
,, അഗ്രാഹ്യായ ,,
,, ശാശ്വതായ ,,
,, കൃഷ്ണായ ,,
,, ലോഹിതാക്ഷായ ,,
,, പ്രതർദ്ദനായ ,,
60 പ്രഭൂതായ ,,
,, ത്രികകുബ്ധാമ്നേ ,,
,, പവിത്രായ ,,
,, മംഗളായ പരസ്മൈ ,,
,, ഈശാനായ ,,

ഓം പ്രാണദായ നമഃ
,, പ്രാണായ ,,
,, ജ്യേഷ്ഠായ ,,
,, ശ്രേഷ്ഠായ ,,
,, പ്രജാപതയേ ,,
70 ,, ഹിരണ്യഗർഭായ ,,
,, ഭൂഗർഭായ ,,
,, മാധവായ ,,
,, മധുസൂദനായ ,,
,, ഈശ്വരായ ,,
,, വിക്രമിണേ ,,
,, ധന്വിനേ ,,
,, മേധാവിനേ ,,
,, വിക്രമായ ,,
,, ക്രമായ ,,
80 അനുത്തമായ ,,
,, ദുരാധർഷായ ,,
,, കൃതജ്ഞായ ,,
,, കൃതയേ ,,
,, ആത്മവതേ ,,
,, സുരേശായ ,,
,, ശരണായ ,,
,, ശർമ്മണേ ,,
,, വിശ്വരേതസേ ,,
,, പ്രജാഭവായ ,,
90 അഹ്നേ ,,
,, സംവത്സരായ ,,
,, വ്യാളായ ,,
,, പ്രത്യയായ ,,
,, സർവ്വദർശനായ ,,
,, അജായ ,,
,, സർവ്വേശ്വരായ ,,
,, സിദ്ധായ ,,
,, സിദ്ധയേ ,,
,, സർവ്വാദയേ ,,
100 അച്യുതായ ,,
,, വൃഷാകപയേ ,,
,, അമേയാത്മനേ ,,
,, സർവ്വയോഗവിനിസ്സൃതായ ,,

ഓം വസവേ നമഃ
,, വസുമനസേ ,,
,, സത്യായ ,,
,, സമാത്മനേ ,,
,, അസമ്മിതായ ,,
,, സമായ ,,
110 അമോഘായ ,,
,, പുണ്ഡരീകാക്ഷായ ,,
,, വൃഷകർമ്മണേ ,,
,, വൃഷാകൃതയേ ,,
,, രുദ്രായ ,,
,, ബഹുശിരസേ ,,
,, ബഭ്രവേ ,,
,, വിശ്വയോനയേ ,,
,, ശുചിശ്രവസേ ,,
,, അമൃതായ ,,
120 ശാശ്വതസ്ഥാണവേ ,,
,, വരാരോഹായ ,,
,, മഹാതപസേ ,,
,, സർവ്വഗായ ,,
,, സർവ്വവിദ്ഭാനവേ ,,
,, വിഷ്വക്സേനായ ,,
,, ജനാർദ്ദനായ ,,
,, വേദായ ,,
,, വേദവിദേ ,,
,, അവ്യംഗായ ,,
130 വേദാംഗായ ,,
,, വേദവിദേ ,,
,, കവയേ ,,
,, ലോകാദ്ധ്യക്ഷായ ,,
,, സുരാദ്ധ്യക്ഷായ ,,
,, ധർമ്മാദ്ധ്യക്ഷായ ,,
,, കൃതാകൃതായ ,,
,, ചതുരാത്മനേ ,,
,, ചതുർവ്യൂഹായ ,,
,, ചതുർദംഷ്ട്രായ ,,
140 ചതുർഭുജായ ,,
,, ഭ്രാജിഷ്ണവേ ,,

ഓം ഭോജനായ നമഃ
,, ഭോക്ത്രേ ,,
,, സഹിഷ്ണവേ ,,
,, ജഗദാദിജായ ,,
,, അനഘായ ,,
,, വിജയായ ,,
,, ജേത്രേ ,,
,, വിശ്വയോനയേ ,,
150 ,, പുനർവസവേ ,,
,, ഉപേന്ദ്രായ ,,
,, വാമനായ ,,
,, പ്രാംശവേ ,,
,, അമോഘായ ,,
,, ശുചയേ ,,
,, ഊർജ്ജിതായ ,,
,, അതീന്ദ്രായ ,,
,, സംഗ്രഹായ ,,
,, സർഗ്ഗായ ,,
160 ,, ധൃതാത്മനേ ,,
,, നിയമായ ,,
,, യമായ ,,
,, വേദ്യായ ,,
,, വൈദ്യായ ,,
,, സദായോഗിനേ ,,
,, വീരഘ്നേ ,,
,, മാധവായ ,,
,, മധവേ ,,
,, അതീന്ദ്രിയായ ,,
170 ,, മഹാമായായ ,,
,, മഹോത്സാഹായ ,,
,, മഹാബലായ ,,
,, മഹാബുദ്ധയേ ,,
,, മഹാവീര്യായ ,,
,, മഹാശക്തയേ ,,
,, മഹാദ്യുതയേ ,,
,, അനിർദ്ദേശ്യവപുഷേ ,,
,, ശ്രീമതേ ,,
,, അമേയാത്മനേ ,,

180 ഓം മഹാദ്രിധൃതേ നമഃ
,, മഹേഷ്വാസായ ,,
,, മഹീഭർത്രേ ,,
,, ശ്രീനിവാസായ ,,
,, സതാംഗതയേ ,,
,, അനിരുദ്ധായ ,,
,, സുരാനന്ദായ ,,
,, ഗോവിന്ദായ ,,
,, ഗോവിദാംപതയേ ,,
,, മരീചയേ ,,
190 ,, ദമനായ ,,
,, ഹംസായ ,,
,, സുപർണ്ണായ ,,
,, ഭുജഗോത്തമായ ,,
,, ഹിരണ്യനാഭായ ,,
,, സുതപസേ ,,
,, പത്മനാഭായ ,,
,, പ്രജാപതയേ ,,
,, അമൃത്യവേ ,,
,, സർവ്വദൃശേ ,,
200 ,, സിംഹായ ,,
,, സന്ധാത്രേ ,,
,, സന്ധിമതേ ,,
,, സ്ഥിരായ ,,
,, അജായ ,,
,, ദുർമ്മർഷണായ ,,
,, ശാസ്ത്രേ ,,
,, വിശ്രുതാത്മനേ ,,
,, സുരാരിഘ്നേ ,,
,, ഗുരവേ ,,
210 ,, ഗുരുതമായ ,,
,, ധാമ്നേ ,,
,, സത്യായ ,,
,, സത്യപരാക്രമായ ,,
,, നിമിഷായ ,,
,, അനിമിഷായ ,,
,, സ്രഗ്വിണേ ,,

ഓം വാചസ്പതയേ ഉദാരധിയേ നമഃ
,, അഗ്രണ്യേ ,,
,, ഗ്രാമണ്യേ ,,
220 ,, ശ്രീമതേ ,,
,, ന്യായായ ,,
,, നേത്രേ ,,
,, സമീരണായ ,,
,, സഹസ്രമൂർദ്ധ്നേ ,,
,, വിശ്വാത്മനേ ,,
,, സഹസ്രാക്ഷായ ,,
,, സഹസ്രപദേ ,,
,, ആവൎത്തനായ ,,
,, നിവൃത്താത്മനേ ,,
230 ,, സംവൃതായ ,,
,, സമ്പ്രമർദ്ദനായ ,,
,, അഹഃസംവൎത്തകായ ,,
,, വഹ്നയേ ,,
,, അനിലായ ,,
,, ധരണീധരായ ,,
,, സുപ്രസാദായ ,,
,, പ്രസന്നാത്മനേ ,,
,, വിശ്വധൃതേ ,,
,, വിശ്വഭുജേ ,,
240 ,, വിഭവേ ,,
,, സത്കർത്രേ ,,
,, സത്കൃതായ ,,
,, സാധവേ ,,
,, ജഹ്നവേ ,,
,, നാരായണായ ,,
,, നരായ ,,
,, അസംഖ്യേയായ ,,
,, അപ്രമേയാത്മനേ ,,
,, വിശിഷ്ടായ ,,
250 ,, ശിഷ്ടകൃതേ ,,
,, ശുചയേ ,,
,, സിദ്ധാൎത്ഥായ ,,
,, സിദ്ധസങ്കല്പായ ,,
,, സിദ്ധിദായ ,,

ഓം സിദ്ധിസാധനായ നമഃ
,, വൃഷാഹിണേ ,,
,, വൃഷഭായ ,,
,, വിഷ്ണവേ ,,
,, വൃഷപൎവ്വണേ ,,
260 ,, വൃഷോദരായ ,,
,, വൎദ്ധനായ ,,
,, വൎദ്ധമാനായ ,,
,, വിവിക്തായ ,,
,, ശ്രുതിസാഗരായ ,,
,, സുഭുജായ ,,
,, ദുൎദ്ധരായ ,,
,, വാഗ്മിനേ ,,
,, മഹേന്ദ്രായ ,,
,, വസുദായ ,,
270 വസവേ ,,
,, നൈകരൂപായ ,,
,, ബൃഹദ്രൂപായ ,,
,, ശിപിവിഷ്ടായ ,,
,, പ്രകാശനായ ,,
,, ഓജസ്തേജോദ്യുതിധരായ ,,
,, പ്രകാശാത്മനേ ,,
,, പ്രതാപനായ ,,
,, ഋദ്ധായ ,,
,, സ്പഷ്ടാക്ഷരായ ,,
280 മന്ത്രായ ,,
,, ചന്ദ്രാംശവേ ,,
,, ഭാസ്കരദ്യുതയേ ,,
,, അമൃതാംശൂദ്ഭവായ ,,
,, ഭാനവേ ,,
,, ശശബിന്ദവേ ,,
,, സുരേശ്വരായ ,,
,, ഔഷധായ ,,
,, ജഗതഃ സേതവേ ,,
,, സത്യധൎമ്മപരാക്രമായ ,,
290 ഭൂതഭവ്യഭവന്നാഥായ ,,
,, പവനായ ,,
,, പാവനായ ,,

ഓം അനലായ നമഃ
,, കാമഘ്നേ ,,
,, കാമകൃതേ ,,
,, കാന്തായ ,,
,, കാമായ ,,
,, കാമപ്രദായ ,,
,, പ്രഭവേ ,,
300 യുഗാദികൃതേ ,,
,, യുഗാവർത്തായ ,,
,, നൈകമായായ ,,
,, മഹാശനായ ,,
,, അദൃശ്യായ ,,
,, വ്യക്തരൂപായ ,,
,, സഹസ്രജിതേ ,,
,, അനന്തജിതേ ,,
,, ഇഷ്ടായ ,,
,, അവിശിഷ്ടായ ,,
310 ശിഷ്ടേഷ്ടായ ,,
,, ശിഖണ്ഡിനേ ,,
,, നഹുഷായ ,,
,, വൃഷായ ,,
,, ക്രോധഘ്നേ ,,
,, ക്രോധകൃത്കർത്രേ ,,
,, വിശ്വബാഹവേ ,,
,, മഹീധരായ ,,
,, അച്യുതായ ,,
,, പ്രഥിതായ ,,
320 പ്രാണായ ,,
,, പ്രാണദായ ,,
,, വാസവാനുജായ ,,
,, അപാം നിധയേ ,,
,, അധിഷ്ഠാനായ ,,
,, അപ്രമത്തായ ,,
,, പ്രതിഷ്ഠിതായ ,,
,, സ്കന്ദായ ,,
,, സ്കന്ദധരായ ,,
,, ധുര്യായ ,,
330 വരദായ ,,

ഓം വായുവാഹനായ നമഃ
,, വാസുദേവായ ,,
,, ബൃഹദ്ഭാനവേ ,,
,, ആദിദേവായ ,,
,, പുരന്ദരായ ,,
,, അശോകായ ,,
,, താരണായ ,,
,, താരായ ,,
,, ശൂരായ ,,
340 ശൗരയേ ,,
,, ജനേശ്വരായ ,,
,, അനുകൂലായ ,,
,, ശതാവർത്തായ ,,
,, പദ്മിനേ ,,
,, പദ്മനിഭേക്ഷണായ ,,
,, പദ്മനാഭായ ,,
,, അരവിന്ദാക്ഷായ ,,
,, പദ്മഗർഭായ ,,
,, ശരീരഭൃതേ ,,
350 മഹർദ്ധയേ ,,
,, ഋദ്ധായ ,,
,, വൃദ്ധാത്മനേ ,,
,, മഹാക്ഷായ ,,
,, ഗരുഡധ്വജായ ,,
,, അതുലായ ,,
,, ശരഭായ ,,
,, ഭീമായ ,,
,, സമയജ്ഞായ ,,
,, ഹവിർഹരയേ ,,
360 സർവ്വലക്ഷണലക്ഷണ്യായ ,,
,, ലക്ഷ്മീവതേ ,,
,, സമിതിഞ്ജയായ ,,
,, വിക്ഷരായ ,,
,, രോഹിതായ ,,
,, മാർഗ്ഗായ ,,
,, ഹേതവേ ,,
,, ദാമോദരായ ,,
,, സഹായ ,,
,, മഹീധരായ ,,

370 ഓം മഹാഭാഗായ നമഃ
,, വേഗവതേ ,,
,, അമിതാശനായ ,,
,, ഉദ്ഭവായ ,,
,, ക്ഷോഭണായ ,,
,, ദേവായ ,,
,, ശ്രീഗർഭായ ,,
,, പരമേശ്വരായ ,,
,, കരണായ ,,
,, കാരണായ ,,
380 കർത്രേ ,,
,, വികർത്രേ ,,
,, ഗഹനായ ,,
,, ഗുഹായ ,,
,, വ്യവസായായ ,,
,, വ്യവസ്ഥാനായ ,,
,, സംസ്ഥാനായ ,,
,, സ്ഥാനദായ ,,
,, ധ്രുവായ ,,
,, പരർദ്ധയേ ,,
390 പരമസ്പഷ്ടായ ,,
,, തുഷ്ടായ ,,
,, പുഷ്ടായ ,,
,, ശുഭേക്ഷണായ ,,
,, രാമായ ,,
,, വിരാമായ ,,
,, വിരജസേ ,,
,, മാർഗ്ഗായ ,,
,, നേയായ ,,
,, നയായ ,,
400 അനയായ ,,
,, വീരായ ,,
,, ശക്തിമതാംശ്രേഷ്ഠായ ,,
,, ധർമ്മായ ,,
,, ധർമ്മവിദുത്തമായ ,,
,, വൈകുണ്ഠായ ,,
,, പുരുഷായ ,,
,, പ്രാണായ ,,

ഓം പ്രാണദായ നമഃ
,, പ്രണവായ ,,
410 പൃഥവേ ,,
,, ഹിരണ്യഗർഭായ ,,
,, ശത്രുഘ്നായ ,,
,, വ്യാപ്തായ ,,
,, വായവേ ,,
,, അധോക്ഷജായ ,,
,, ഋതവേ ,,
,, സുദർശനായ ,,
,, കാലായ ,,
,, പരമേഷ്ഠിനേ ,,
420 പരിഗ്രഹായ ,,
,, ഉഗ്രായ ,,
,, സംവത്സരായ ,,
,, ദക്ഷായ ,,
,, വിശ്രാമായ ,,
,, വിശ്വദക്ഷിണായ ,,
,, വിസ്താരായ ,,
,, സ്ഥാവരസ്ഥാണവേ ,,
,, പ്രമാണായ ,,
,, ബീജായ അവ്യയായ ,,
430 അർത്ഥായ ,,
,, അനർത്ഥായ ,,
,, മഹാകോശായ ,,
,, മഹാഭോഗായ ,,
,, മഹാധനായ ,,
,, അനിർവ്വിണ്ണായ ,,
,, സ്ഥവിഷ്ഠായ ,,
,, അഭുവേ ,,
,, ധർമ്മയൂപായ ,,
,, മഹാമഖായ ,,
440 നക്ഷത്രനേമയേ ,,
,, നക്ഷത്രിണേ ,,
,, ക്ഷമായ ,,
,, ക്ഷാമായ ,,

ഓം സമീഹനായ നമഃ
,, യജ്ഞായ ,,
,, ഇജ്യായ ,,
,, മഹേജ്യായ ,,
,, ക്രതവേ ,,
,, സത്രായ ,,
450 ,, സതാം ഗതയേ ,,
,, സർവ്വദർശിനേ ,,
,, വിമുക്താത്മനേ ,,
,, സർവ്വജ്ഞായ ,,
,, ജ്ഞാനായോത്തമായ ,,
,, സുവ്രതായ ,,
,, സുമുഖായ ,,
,, സൂക്ഷ്മായ ,,
,, സുഘോഷായ ,,
,, സുഖദായ ,,
460 ,, സുഹൃദേ ,,
,, മനോഹരായ ,,
,, ജിതക്രോധായ ,,
,, വീരബാഹവേ ,,
,, വിദാരണായ ,,
,, സ്വാപനായ ,,
,, സ്വവശായ ,,
,, വ്യാപിനേ ,,
,, നൈകാത്മനേ ,,
,, നൈകകർമ്മകൃതേ ,,
470 ,, വത്സരായ ,,
,, വത്സലായ ,,
,, വത്സിനേ ,,
,, രത്നഗർഭായ ,,
,, ധനേശ്വരായ ,
,, ധർമ്മഗുപേ ,,
,, ധർമ്മകൃതേ ,,
,, ധർമ്മിണേ ,,
,, സതേ ,,
,, അസതേ ,,
480 ക്ഷരായ ,,
,, അക്ഷരായ ,,

ഓം അവിജ്ഞാത്രേ നമഃ
,, സഹസ്രാംശവേ ,,
,, വിധാത്രേ ,,
,, കൃതലക്ഷണായ ,,
,, ഗഭസ്തിനേമയേ ,,
,, സത്വസ്ഥായ ,,
,, സിംഹായ ,,
,, ഭൂതമഹേശ്വരായ ,,
490 ആദിദേവായ ,,
,, മഹാദേവായ ,,
,, ദേവേശായ ,,
,, ദേവഭൃദ്ഗുരവേ ,,
,, ഉത്തരായ ,,
,, ഗോപതയേ ,,
,, ഗോപ്ത്രേ ,,
,, ജ്ഞാനഗമ്യായ ,,
,, പുരാതനായ ,,
,, ശരീരഭൂതഭൃതേ ,,
50 ഭോക്ത്രേ ,,
,, കപീന്ദ്രായ ,,
,, ഭൂരിദക്ഷിണായ ,,
,, സോമപായ ,,
,, അമൃതപായ ,,
,, സോമായ ,,
,, പുരുജിതേ ,,
,, പുരുസത്തമായ ,,
,, വിനയായ ,,
,, ജയായ ,,
510 സത്യസന്ധായ ,,
,, ദാശാർഹായ ,,
,, സാത്വതാം പതയേ ,,
,, ജീവായ ,,
,, വിനയിതാസാക്ഷിണേ ,
,, മുകുന്ദായ ,,
,, അമിതവിക്രമായ ,,
,, അംഭോനിധയേ ,,
,, അനന്താത്മനേ ,,
,, മഹോദധിശയായ ,,

520 ഓം അന്തകായ നമഃ
〃 അജായ 〃
〃 മഹാർഹായ 〃
〃 സ്വാഭാവ്യായ 〃
〃 ജിതാമിത്രായ 〃
〃 പ്രമോദനായ 〃
〃 ആനന്ദായ 〃
〃 നന്ദനായ 〃
〃 നന്ദായ 〃
〃 സത്യധർമ്മായ 〃
530 ത്രിവിക്രമായ 〃
〃 മഹർഷയേ കപിലാ
ചാര്യായ 〃
〃 കൃതജ്ഞായ 〃
〃 മേദിനീപതയേ 〃
〃 ത്രിപദായ 〃
〃 ത്രിദശാദ്ധ്യക്ഷായ 〃
〃 മഹാശൃങ്ഗായ 〃
〃 കൃതാന്തകൃതേ 〃
〃 മഹാവരാഹായ 〃
〃 ഗോവിന്ദായ 〃
540 സുഷേണായ 〃
〃 കനകാങ്ഗദിനേ 〃
〃 ഗുഹ്യായ 〃
〃 ഗഭീരായ 〃
〃 ഗഹനായ 〃
〃 ഗുപ്തായ 〃
〃 ചക്രഗദാധരായ 〃
〃 വേധസേ 〃
〃 സ്വാങ്ഗായ 〃
〃 അജിതായ 〃
550 കൃഷ്ണായ 〃
〃 ദൃഢായ 〃
〃 സംകർഷണായാച്യുതായ 〃
〃 വരുണായ 〃
〃 വാരുണായ 〃
〃 വൃക്ഷായ 〃

ഓം പുഷ്കരാക്ഷായ നമഃ
〃 മഹാമനസേ 〃
〃 ഭഗവതേ 〃
〃 ഭഗഘ്നേ 〃
560 ആനന്ദിനേ 〃
〃 വനമാലിനേ 〃
〃 ഹലായുധായ 〃
〃 ആദിത്യായ 〃
〃 ജ്യോതിരാദിത്യായ 〃
〃 സഹിഷ്ണവേ 〃
〃 ഗതിസത്തമായ 〃
〃 സുധന്വനേ 〃
〃 ഖണ്ഡപരശവേ 〃
〃 ദാരുണായ 〃
570 ദ്രവിണപ്രദായ 〃
〃 ദിവഃസ്പൃശേ 〃
〃 സർവ്വദൃഗ്വ്യാസായ 〃
〃 വാചസ്പതയേ
അയോനിജായ 〃
〃 ത്രിസാമ്നേ 〃
〃 സാമഗായ 〃
〃 സാമ്നേ 〃
〃 നിർവ്വാണായ 〃
〃 ഭേഷജായ 〃
〃 ഭിഷജേ 〃
580 സംന്യാസകൃതേ 〃
〃 ശമായ 〃
〃 ശാന്തായ 〃
〃 നിഷ്ഠായ 〃
〃 ശാന്ത്യൈ 〃
〃 പരായണായ 〃
〃 ശുഭാംഗായ 〃
〃 ശാന്തിദായ 〃
〃 സ്രഷ്ട്രേ 〃
〃 കുമുദായ 〃
590 കുവലേശയായ 〃
〃 ഗോഹിതായ 〃
〃 ഗോപതയേ 〃
〃 ഗോപ്ത്രേ 〃

ഓം വൃഷഭാക്ഷായ നമഃ
„ വൃഷപ്രിയായ „
„ അനിവർത്തിനേ „
„ നിവൃത്താത്മനേ „
„ സംക്ഷേപ്ത്രേ „
„ ക്ഷേമകൃതേ „
600 ശിവായ „
„ ശ്രീവത്സവക്ഷസേ „
„ ശ്രീവാസായ „
„ ശ്രീപതയേ „
„ ശ്രീമതാം വരായ „
„ ശ്രീദായ „
„ ശ്രീശായ „
„ ശ്രീനിവാസായ „
„ ശ്രീനിധയേ „
„ ശ്രീവിഭാവനായ „
610 ശ്രീധരായ „
„ ശ്രീകരായ „
„ ശ്രേയസേ „
„ ശ്രീമതേ „
„ ലോകത്രയാശ്രയായ „
„ സ്വക്ഷായ „
„ സ്വങ്ഗായ „
„ ശതാനന്ദായ „
„ നന്ദയേ „
„ ജ്യോതിർഗ്ഗണേശ്വരായ „
620 വിജിതാത്മനേ „
„ അവിധേയാത്മനേ „
„ സത്കീർത്തയേ „
„ ഛിന്നസംശയായ „
„ ഉദീർണ്ണായ „
„ സർവ്വതശ്ചക്ഷുഷേ „
„ അനീശായ „
„ ശാശ്വതസ്ഥിരായ „
„ ഭൂശയായ „
„ ഭൂഷണായ „

630 ഓം ഭൂതയേ നമഃ
„ വിശോകായ „
„ ശോകനാശനായ „
„ അർച്ചിഷ്മതേ „
„ അർച്ചിതായ „
„ കുംഭായ „
„ വിശുദ്ധാത്മനേ „
„ വിശോധനായ „
„ അനിരുദ്ധായ „
„ അപ്രതിരഥായ „
640 പ്രദ്യുമ്നായ „
„ അമിതവിക്രമായ „
„ കാലനേമിനിഘ്നേ „
„ വീരായ „
„ ശൌരയേ „
„ ശൂരജനേശ്വരായ „
„ ത്രിലോകാത്മനേ „
„ ത്രിലോകേശായ „
„ കേശവായ „
„ കേശിഘ്നേ „
650 ഹരയേ „
„ കാമദേവായ „
„ കാമപാലായ „
„ കാമിനേ „
„ കാന്തായ „
„ കൃതാഗമായ „
„ അനിർദ്ദേശ്യവപുഷേ „
„ വിഷ്ണവേ „
„ വീരായ „
„ അനന്തായ „
660 ധനഞ്ജയായ „
„ ബ്രഹ്മണ്യായ „
„ ബ്രഹ്മകൃതേ „
„ ബ്രഹ്മണേ „
„ ബ്രഹ്മണേ „
„ ബ്രഹ്മവിവർദ്ധനായ „
„ ബ്രഹ്മവിദേ „
„ ബ്രാഹ്മണായ „

| | | | |
|---|---|---|---|
| | ഓം | ബ്രഹ്മിണേ | നമഃ |
| | ,, | ബ്രഹ്മജ്ഞായ | ,, |
| 670 | | ബ്രാഹ്മണപ്രിയായ | ,, |
| | ,, | മഹാക്രമായ | ,, |
| | ,, | മഹാകർമ്മണേ | ,, |
| | ,, | മഹാതേജസേ | ,, |
| | ,, | മഹോരഗായ | ,, |
| | ,, | മഹാക്രതവേ | ,, |
| | ,, | മഹായജ്വനേ | ,, |
| | ,, | മഹായജ്ഞായ | ,, |
| | ,, | മഹാഹവിഷേ | ,, |
| | ,, | സ്തവ്യായ | ,, |
| 680 | | സ്തവപ്രിയായ | ,, |
| | ,, | സ്തോത്രായ | ,, |
| | ,, | സ്തുതയേ | ,, |
| | ,, | സ്തോത്രേ | ,, |
| | ,, | രണപ്രിയായ | ,, |
| | ,, | പൂർണ്ണായ | ,, |
| | ,, | പൂരയിത്രേ | ,, |
| | ,, | പുണ്യായ | ,, |
| | ,, | പുണ്യകീർത്തയേ | ,, |
| | ,, | അനാമയായ | ,, |
| 690 | | മനോജവായ | ,, |
| | ,, | തീർത്ഥകരായ | ,, |
| | ,, | വസുരേതസേ | ,, |
| | ,, | വസുപ്രദായ | ,, |
| | ,, | വസുപ്രദായ | ,, |
| | ,, | വാസുദേവായ | ,, |
| | ,, | വസവേ | ,, |
| | ,, | വസുമനസേ | ,, |
| | ,, | ഹവിഷേ | ,, |
| | ,, | സദ്ഗതയേ | ,, |
| 700 | | സത്കൃതയേ | ,, |
| | ,, | സത്തായൈ | ,, |
| | ,, | സദ്ഭൂതയേ | ,, |
| | ,, | സത്പരായണായ | ,, |
| | ,, | ശൂരസേനായ | ,, |
| | ,, | യദുശ്രേഷ്ഠായ | ,, |
| | ഓം. | സന്നിവാസായ | നമഃ |
| | ,, | സുയാമുനായ | ,, |
| | ,, | ഭൂതാവാസായ | ,, |
| | ,, | വാസുദേവായ | ,, |
| 710 | | സർവ്വാസുനിലയായ | ,, |
| | ,, | അനലായ | ,, |
| | ,, | ദർപ്പഘ്നേ | ,, |
| | ,, | ദർപ്പദായ | ,, |
| | ,, | ദൃപ്തായ | ,, |
| | ,, | ദുർദ്ധരായ | ,, |
| | ,, | അപരാജിതായ | ,, |
| | ,, | വിശ്വമൂർത്തയേ | ,, |
| | ,, | മഹാമൂർത്തയേ | ,, |
| | ,, | ദീപ്തമൂർത്തയേ | ,, |
| 720 | ,, | അമൂർത്തിമതേ | ,, |
| | ,, | അനേകമൂർത്തയേ | ,, |
| | ,, | അവ്യക്തായ | ,, |
| | ,, | ശതമൂർത്തയേ | ,, |
| | ,, | ശതാനനായ | ,, |
| | ,, | ഏകസ്മൈ | ,, |
| | ,, | നൈകസ്മൈ | ,, |
| | ,, | സവായ | ,, |
| | ,, | കായ | ,, |
| | ,, | കസ്മൈ | ,, |
| 730 | | യസ്മൈ | ,, |
| | ,, | തസ്മൈ | ,, |
| | ,, | പദമനുത്തമായ | ,, |
| | ,, | ലോകബന്ധവേ | ,, |
| | ,, | ലോകനാഥായ | ,, |
| | ,, | മാധവായ | ,, |
| | ,, | ഭക്തവത്സലായ | ,, |
| | ,, | സുവർണ്ണവർണ്ണായ | ,, |
| | ,, | ഹേമാംഗായ | ,, |
| | ,, | വരാംഗായ | ,, |
| 740 | | ചന്ദനാംഗദിനേ | ,, |
| | ,, | വീരഘ്നേ | ,, |

ഓം വിഷമായ നമഃ
,, ശൂന്യായ ,,
,, ഘൃതാശിഷേ ,,
,, അചലായ ,,
,, ചലായ ,,
,, അമാനിനേ ,,
,, മാനദായ ,,
,, മാന്യായ ,,
750 ലോകസ്വാമിനേ ,,
,, ത്രിലോകധൃതേ ,,
,, സുമേധസേ ,,
,, മേധജായ ,,
,, ധന്യായ ,,
,, സത്യമേധസേ ,,
,, ധരാധരായ ,,
,, തേജോവൃഷായ ,,
,, ദ്യുതിധരായ ,,
,, സർവ്വശസ്ത്രഭൃതാംവരായ ,,
760 പ്രഗ്രഹായ ,,
,, നിഗ്രഹായ ,,
,, വ്യഗ്രായ ,,
,, നൈകശൃങ്ഗായ ,,
,, ഗദാഗ്രജായ ,,
,, ചതുർമ്മൂർത്തയേ ,,
,, ചതുർബ്ബാഹവേ ,,
,, ചതുർവ്യൂഹായ ,,
,, ചതുർഗ്ഗതയേ ,,
,, ചതുരാത്മനേ ,,
770 ചതുർഭാവായ ,,
,, ചതുർവ്വേദവിദേ ,,
,, ഏകപാദേ ,,
,, സമാവർത്തായ ,,
,, അനിവൃത്താത്മനേ ,,
,, ദുർജ്ജയായ ,,
,, ദുരതിക്രമായ ,,
,, ദുർല്ലഭായ ,,
,, ദുർഗ്ഗമായ ,,
,, ദുർഗ്ഗായ ,,

780 ഓം ദുരാവാസായ നമഃ
,, ദുരാരിഘ്നേ ,,
,, ശുഭാങ്ഗായ ,,
,, ലോകസാരങ്ഗായ ,,
,, സുതന്തവേ ,,
,, തന്തുവർദ്ധനായ ,,
,, ഇന്ദ്രകർമ്മണേ ,,
,, മഹാകർമ്മണേ ,,
,, കൃതകർമ്മണേ ,,
,, കൃതാഗമായ ,,
790 ഉദ്ഭവായ ,,
,, സുന്ദരായ ,,
,, സുന്ദായ ,,
,, രത്നനാഭായ ,,
,, സുലോചനായ ,,
,, അർക്കായ ,,
,, വാജസനായ ,,
,, ശൃങ്ഗിണേ ,,
,, ജയന്തായ ,,
,, സർവ്വവിജ്ജയിനേ ,,
800 സുവർണ്ണബിന്ദവേ ,,
,, അക്ഷോഭ്യായ ,,
,, സർവ്വവാഗീശ്വരേശ്വരായ ,,
,, മഹാഹ്രദായ ,,
,, മഹാഗർത്തായ ,,
,, മഹാഭൂതായ ,,
,, മഹാനിധയേ ,,
,, കുമുദായ ,,
,, കുന്ദരായ ,,
,, കുന്ദായ ,,
810 പർജ്ജന്യായ ,,
,, പാവനായ ,,
,, അനിലായ ,,
,, അമൃതാശായ ,,
,, അമൃതവപുഷേ ,,
,, സർവ്വജ്ഞായ ,,
,, സർവ്വതോമുഖായ ,,

| | | | |
|---|---|---|---|
| | ഓം | സുലഭായ | നമഃ |
| | „ | സുവ്രതായ | „ |
| | „ | സിദ്ധായ | „ |
| 820 | | ശത്രുജിതേ | „ |
| | „ | ശത്രുതാപനായ | „ |
| | „ | ന്യഗ്രോധായ | „ |
| | „ | ഉദുംബരായ | „ |
| | „ | അശ്വത്ഥായ | „ |
| | „ | ചാണൂരാന്ധ്ര നിഷൂദനായ | „ |
| | „ | സഹസ്രാർച്ചിഷേ | „ |
| | „ | സപ്തജിഹ്വായ | „ |
| | „ | സപ്തൈധസേ | „ |
| | „ | സപ്തവാഹനായ | „ |
| 830 | | അമൂർത്തയേ | „ |
| | „ | അനഘായ | „ |
| | „ | അചിന്ത്യായ | „ |
| | „ | ഭയകൃതേ | „ |
| | „ | ഭയനാശനായ | „ |
| | „ | അണവേ | „ |
| | „ | ബൃഹതേ | „ |
| | „ | കൃശായ | „ |
| | „ | സ്ഥൂലായ | „ |
| | „ | ഗുണഭൃതേ | „ |
| 840 | | നിർഗ്ഗുണായ | „ |
| | „ | മഹതേ | „ |
| | „ | അധൃതായ | „ |
| | „ | സ്വധൃതായ | „ |
| | „ | സ്വാസ്യായ | „ |
| | „ | പ്രാഗ്വംശായ | „ |
| | „ | വംശവർദ്ധനായ | „ |
| | „ | ഭാരഭൃതേ | „ |
| | „ | കഥിതായ | „ |
| | „ | യോഗിനേ | „ |
| 850 | | യോഗീശായ | „ |
| | „ | സർവ്വകാമദായ | „ |
| | „ | ആശ്രമായ | „ |
| | „ | ശ്രമണായ | „ |
| | „ | ക്ഷാമായ | „ |
| | ഓം | സുപർണ്ണായ | നമഃ |
| | „ | വായുവാഹനായ | „ |
| | „ | ധനുർദ്ധരായ | „ |
| | „ | ധനുർവേദായ | „ |
| | „ | ദണ്ഡായ | „ |
| 860 | | ദമയിത്രേ | „ |
| | „ | ദമായ | „ |
| | „ | അപരാജിതായ | „ |
| | „ | സർവ്വസഹായ | „ |
| | „ | നിയന്ത്രേ | „ |
| | „ | നിയമായ | „ |
| | „ | യമായ | „ |
| | „ | സത്വവതേ | „ |
| | „ | സാത്വികായ | „ |
| | „ | സത്യായ | „ |
| 870 | | സത്യധർമ്മപരായണായ | „ |
| | „ | അഭിപ്രായായ | „ |
| | „ | പ്രിയാർഹായ | „ |
| | „ | അർഹായ | „ |
| | „ | പ്രിയകൃതേ | „ |
| | „ | പ്രീതിവർദ്ധനായ | „ |
| | „ | വിഹായസഗതയേ | „ |
| | „ | ജ്യോതിഷേ | „ |
| | „ | സുരുചയേ | „ |
| | „ | ഹുതഭുജേ | „ |
| 880 | | വിഭവേ | „ |
| | „ | രവയേ | „ |
| | „ | വിരോചനായ | „ |
| | „ | സൂര്യായ | „ |
| | „ | സവിത്രേ | „ |
| | „ | രവിലോചനായ | „ |
| | „ | അനന്തായ | „ |
| | „ | ഹുതഭുജേ | „ |
| | „ | ഭോക്ത്രേ | „ |
| | „ | സുഖദായ | „ |
| 890 | | നൈകജായ | „ |
| | „ | അഗ്രജായ | „ |
| | „ | അനിർവ്വിണ്ണായ | „ |
| | „ | സദാമർഷിണേ | „ |

ഓം ലോകാധിഷ്ഠാനായ നമഃ
" അല്ഭുതായ "
" സനാത് "
" സനാതനതമായ "
" കപിലായ "
" കപയെ "
900 അപ്യയായ "
" സ്വസ്തിദായ "
" സ്വസ്തികൃതെ "
" സ്വസ്തിനെ "
" സ്വസ്തിഭുജെ "
" സ്വസ്തിദക്ഷിണായ "
" അരൌദ്രായ "
" കുണ്ഡലിനെ "
" ചക്രിണെ "
" വിക്രമിണെ "
910 ഊൎജ്ജിതശാസനായ "
" ശബ്ദാതിഗായ "
" ശബ്ദസഹായ "
" ശിശിരായ "
" ശൎവരീകരായ "
" അക്രൂരായ "
" പേശലായ "
" ദക്ഷായ "
" ദക്ഷിണായ "
" ക്ഷമിണാംവരായ "
920 വിദ്വത്തമായ "
" വീതഭയായ "
" പുണ്യശ്രവണകീ
ൎത്തനായ "
" ഉത്താരണായ "
" ദുഷ്കൃതിഘ്നെ "
" പുണ്യായ "
" ദുസ്വപ്നനാശനായ "
" വീരഘ്നെ "
" രക്ഷണായ "
" സത്ഭ്യോ "
930 ജീവനായ "
" പൎയ്യവസ്ഥിതായ "

ഓം അനന്തരൂപായ നമഃ
" അനന്തശ്രിയെ "
" ജിതമന്യവെ "
" ഭയാപഹായ "
" ചതുരശ്രായ "
" ഗഭീരാത്മനെ "
" വിദിശായ "
" വ്യാദിശായ "
940 ദിശായ "
" അനാദയെ "
" ഭുവൊഭുവെ "
" ലക്ഷ്മ്യൈ "
" സുവീരായ "
" രുചിരാംഗദായ "
" ജനനായ "
" ജനജന്മാദയെ "
" ഭീമായ "
" ഭീമപരാക്രമായ "
950 ആധാരനിലയായ "
" അധാത്രെ "
" പുഷ്പഹാസായ "
" പ്രജാഗരായ "
" ഊൎദ്ധ്വഗായ "
" സത്പഥാചാരായ "
" പ്രാണദായ "
" പ്രണവായ "
" പണായ "
" പ്രമാണായ "
960 പ്രാണനിലയായ "
" പ്രാണഭൃതെ "
" പ്രാണജീവനായ "
" തത്വായ "
" തത്വവിദെ "
" ഏകാത്മനെ "
" ജന്മമൃത്യുജരാതിഗായ "
" ഭൂൎഭുവഃസ്വസ്തരവെ "
" താരായ "
" സവിത്രെ "

970 ഓം പ്രപിതാമഹായ നമഃ
,, യജ്ഞായ ,,
,, യജ്ഞപതയേ ,,
,, യജ്വനേ ,,
,, യജ്ഞാങ്ഗായ ,,
,, യജ്ഞവാഹനായ ,,
,, യജ്ഞഭൃതേ ,,
,, യജ്ഞകൃതേ ,,
,, യജ്ഞിനേ ,,
,, യജ്ഞഭുജേ ,,
980 യജ്ഞസാധനായ ,,
,, യജ്ഞാന്തകൃതേ ,,
,, യജ്ഞഗുഹ്യായ ,,
,, അന്നായ ,,
,, അന്നാദായ ,,
,, ആത്മയോനയേ ,,
,, സ്വയംജാതായ ,,
,, വൈഖാനായ ,,
,, സാമഗായനായ ,,
,, ദേവകീനന്ദനായ ,,
990 സ്രഷ്ട്രേ ,,
,, ക്ഷിതീശായ ,,
ഓം പാപനാശനായ നമഃ
,, ശങ്ഖഭൃതേ ,,
,, നന്ദകിനേ ,,
,, ചക്രിണേ ,,
,, ശാർങ്ഗധന്വനേ ,,
,, ഗദാധരായ ,,
,, രഥാങ്ഗപാണയേ ,,
,, അക്ഷോഭ്യായ ,,
1000 സർവ്വപ്രഹരണായുധായ ,,
,, കേശവായ ,,
,, നാരായണായ ,,
,, മാധവായ ,,
,, ഗോവിന്ദായ ,,
,, വിഷ്ണവേ ,,
,, മധുസൂദനായ ,,
,, ത്രിവിക്രമായ ,,
,, വാമനായ ,,
,, ശ്രീധരായ ,,
,, ഹൃഷീകേശായ ,,
,, പത്മനാഭായ ,,
,, ദാമോദരായ ,,

---

## തിരുത്തി വായിക്കേണ്ടതു്.

൫൨൮-ാം നാമം 'സത്യധർമ്മണേ' എന്നും ൫൪൭-ാം നാമം 'കനകാങ്ഗദിനേ' എന്നും ൫൭൨-ാം നാമം 'സർവ്വദൃഗ്വ്യാസായ' എന്നും തിരുത്തി വായിക്കേണ്ടതാണ്.

# ശ്രീവിഷ്ണുസഹസ്രനാമ സ്തോത്രം

---

ഹരിഃ ഓം

* ശുക്ലാംബരധരം വിഷ്ണും ശശിവർണ്ണം ചതുർഭുജം
പ്രസന്നവദനം ധ്യായേ സർവ്വവിഘ്നോപശാന്തയേ

൧. വെളുത്ത വസ്ത്രം ധരിച്ചിരിക്കുന്നവനും ചന്ദ്രന്റെ നിറമുള്ളവനും ചതുർഭുജനും പ്രസന്നമുഖനുമായ മഹാവിഷ്ണുവിനെ സർവ്വവിഘ്നങ്ങളും ശമിപ്പിക്കുന്നതിന് ഞാൻ ധ്യാനിക്കുന്നു.

വ്യാസം വസിഷ്ഠനപ്താരം ശക്തേഃ പൗത്രമകല്മഷം
പരാശരാത്മജം വന്ദേ ശുകതാതം തപോനിധിം.

൨. വസിഷ്ഠന്റെ പൗത്രന്റെ പുത്രനും ശക്തിയുടെ പൗത്രനും പരാശരന്റെ മകനും ശുകമഹർഷിയുടെ അച്ഛനും കല്മഷരഹിതനും തപോനിധിയും ആയ വ്യാസനെ ഞാൻ വന്ദിക്കുന്നു.

വ്യാസായ വിഷ്ണുരൂപായ വ്യാസരൂപായ വിഷ്ണവേ
നമോ വൈ ബ്രഹ്മനിധയേ വാസിഷ്ഠായ നമോ നമഃ

൩. വിഷ്ണുരൂപനായ വ്യാസനും വ്യാസരൂപനായ വിഷ്ണുവിനും നമസ്കാരം. ബ്രഹ്മനിധിയായ ആ വസിഷ്ഠവംശജന് (വ്യാസന്) നമസ്കാരം.

അവികാരായ ശുദ്ധായ നിത്യായ പരമാത്മനേ
സദൈകരൂപരൂപായ വിഷ്ണവേ സർവ്വജിഷ്ണവേ

൪. അവികാരനും ശുദ്ധനും നിത്യനും പരമാത്മസ്വരൂപനും സദൈകരൂപനും സർവ്വജിഷ്ണുവും ആയ വിഷ്ണുവിനു നമസ്കാരം.

---

* 'പ്രസന്നോ മതങ്ഗവദനഃ' എന്ന കോശഭേദമനുസരിച്ച് ഈ പദ്യത്തെ ഗണപതിപരമായി വ്യാഖ്യാനിക്കാം. അപ്പോൾ വിഷ്ണു എന്നതിന് വ്യാപനശീലൻ (സർവ്വവ്യാപകൻ) എന്നർത്ഥം.

യസ്യ സ്മരണമാത്രേണ ജന്മസംസാരബന്ധനാത്
വിമുച്യതേ നമസ്തസ്മൈ വിഷ്ണവേ പ്രഭവിഷ്ണവേ

൬. ഏതൊരു ദേവന്റെ സ്മരണമാത്രംകൊണ്ടു് ജീവി ജന്മസംസാരബന്ധനത്തിൽനിന്നു വിമുക്തനായിത്തീരുമോ പ്രഭാവശാലിയായ ആ വിഷ്ണുവിനു നമസ്കാരം!!

ഓം നമോ വിഷ്ണവേ പ്രഭവിഷ്ണവേ.

—:o:—

ഓം നമോ വിഷ്ണവേ പ്രഭവിഷ്ണവേ

ശ്രീ വൈശമ്പായന ഉവാച:—

ശ്രുത്വാ ധമ്മാനശേഷേണ
പാവനാനി ച സവ്വശഃ
യുധിഷ്ഠിരഃ ശാന്തനവം
പുനരേവാഭ്യഭാഷത ൧

യുധിഷ്ഠിര ഉവാച.

കിമേകം ദൈവതം ലോകേ
കിം വാപ്യേകം പരായണം
സ്തുവന്തഃ കം കമർച്ചന്തഃ
പ്രാപ്നുയുർമാനവാഃ ശുഭം. ൨

കോ ധർമഃ സവ്വധർമാണാം
ഭവതഃ പരമോ മതഃ
കിം ജപൻ മുച്യതേ ജന്തുർ
ജന്മസംസാരബന്ധനാത് ൩

---

ശ്ലോകം ൧—ശ്രീ വൈശമ്പായനൻ ജനമേജയനോടു പറഞ്ഞു:—സവ്വവിധത്തിലും സകലവിധ ധർമ്മങ്ങളെപ്പററിയും പാപക്ഷയകരങ്ങളായ ധർമ്മരഹസ്യങ്ങളെപ്പററിയും കേട്ടിട്ട് ധർമ്മപുത്രർ വീണ്ടും ഭീഷ്മരോടു ചോദിച്ചു:—

ശ്ലോകം ൨—യുധിഷ്ഠിരൻ പറഞ്ഞു (ചോദിച്ചു):—ലോകത്തിൽ ഏകനായ ദേവൻ ആര്? ഏകമായ പ്രാപ്യസ്ഥാനം ഏത്? ഏതു ദേവനെ സ്തുതിച്ചാൽ, ഏതു ദേവനെ അർച്ചിച്ചാൽ മനുഷ്യർ മംഗളം—സ്വർഗ്ഗാദി—പ്രാപിക്കും?

ശ്ലോകം ൩—സവ്വധർമ്മങ്ങളിലും വെച്ച് അങ്ങയുടെ അഭിപ്രായത്തിൽ പരമശ്രേഷ്ഠമായ ധർമ്മം ഏത്? ഏതൊന്നു ജപിച്ചിട്ട് ജന്തു ജനനസംസാരങ്ങൾകൊണ്ടുള്ള ബന്ധനത്തിൽനിന്നു മുക്തനായിത്തീരും? ഇവിടെ ജന്തു എന്നു പറഞ്ഞതുകൊണ്ട് ജപം, അർച്ചനം, സ്തവനം മുതലായതിന്ന് സകലർക്കും അധികാരം ഉണ്ടെന്നു സൂചിപ്പിച്ചിരിക്കുന്നു.

ഭീഷ്മ ഉവാച.

ജഗത്പ്രഭും ദേവദേവ-
മനന്തം പുരുഷോത്തമം
സ്തുവന്നാമസഹസ്രേണ
പുരുഷഃ സതതോത്ഥിതഃ ൪

തമേവ ചാർച്ചയന്നിത്യം
ഭക്ത്യാ പുരുഷമവ്യയം
ധ്യായൻ സ്തുവന്നമസ്യംശ്ച
യജമാനസ്തമേവ ച ൫
അനാദിനിധനം വിഷ്ണും
സർവ്വലോകമഹേശ്വരം
ലോകാദ്ധ്യക്ഷം സ്തുവന്നിത്യം
സർവ്വദുഃഖാതിഗോ ഭവേത്. ൬

---

ഭീഷ്മർ പറഞ്ഞു:—

ശ്ലോകം ൪—ജഗത്തിന്റെ പ്രഭുവും ബ്രഹ്മാദികളായ ദേവന്മാരുടെയും ദേവനും ദേശകാലാദികളാൽ അപരിച്ഛിന്നനും ആയ പുരുഷോത്തമനെ നാമസഹസ്രം (സഹസ്രം നാമങ്ങളാ) കൊണ്ടു് സ്തുതിക്കുന്നതിൽ സതതം സമുദ്യുക്തനായ മനുഷ്യൻ (സർവ്വദുഃഖാതിഗനായി ഭവിക്കും എന്നു് ആറാം പദ്യത്തിൽ അന്വയിക്കുന്നു)

ശ്ലോ. ൫—നിത്യവും അവ്യയനായ ആ പുരുഷനെത്തന്നെ ഭക്തിയോടുകൂടി അർച്ചിക്കുന്നവനായി, അപ്പുരുഷനെത്തന്നെ ധ്യാനിക്കുകയും സ്തുതിക്കുകയും നമസ്കരിക്കുകയും യജിക്കുകയും ചെയ്യുന്നവനായിട്ടു് (ധ്യാനിക്കുക, സ്തുതിക്കുക, നമസ്കരിക്കുക എന്നു പറഞ്ഞതുകൊണ്ടു് മാനസവും വാചികവും കായികവും ആയ ആരാധനയെ സൂചിപ്പിച്ചിരിക്കുന്നു.)

ശ്ലോ. ൬—അനാദിനിധനനും (ഷഡ്ഭാവവികാരശൂന്യനും) സർവ്വലോകമഹേശ്വരനും ലോകസാക്ഷിയും ആയ വിഷ്ണുവിനെ നിത്യം സ്തുതിക്കുന്നതായാൽ സർവ്വദുഃഖങ്ങൾക്കും അതീതനായി ഭവിക്കും.

ബ്രഹ്മണ്യം സർവ്വധർമ്മജ്ഞം
ലോകാനാം കീർത്തിവർദ്ധനം
ലോകനാഥം മഹദ്ഭൂതം
സർവ്വഭൂതഭവോദ്ഭവം. ൭

ഏഷ മേ സർവ്വധർമ്മാണാം
ധർമ്മോ ƒ ധികതമോ മതഃ
യദ്ഭക്ത്യാ പുണ്ഡരീകാക്ഷം
സ്തവൈരർച്ചേന്നരഃ സദാ. ൮

പരമം യോ മഹത്തേജഃ
പരമം യോ മഹത്തപഃ
പരമം യോ മഹദ്ബ്രഹ്മ
പരമം യഃ പരായണം. ൯

---

ശ്ലോ. ൭:—ബ്രഹ്മാവിന്നു്, ബ്രാഹ്മണന്നു്, തപസ്സിന്നു് അഥവാ വേദത്തിന്നു് ഹിത (ബ്രഹ്മണ്യ)നും ലോകങ്ങളുടെ കീർത്തിയെ വർദ്ധിപ്പിക്കുന്നവനും ലോകനാഥനും മഹത്തായ പരമാത്മവസ്തുവും സർവ്വഭൂതങ്ങളുടേയും ഉത്ഭവസ്ഥാനവും ആയ വിഷ്ണുവിനെ നിരന്തരം സ്തുതിക്കുന്നവൻ സർവ്വദുഃഖങ്ങൾക്കും അതീതനായിത്തീരും.

ശ്ലോ. ൮:—പുണ്ഡരീകാക്ഷനെ—ഹൃദയപുണ്ഡരീകത്തിൽ പ്രകാശിക്കുന്ന വാസുദേവനെ—ഗുണസങ്കീർത്തനലക്ഷണങ്ങളായ സ്തുതികളെക്കൊണ്ടു് മനുഷ്യൻ നിരന്തരം അർച്ചിക്കണം എന്നതാണു് എന്റെ അഭിപ്രായത്തിൽ സർവ്വധർമ്മങ്ങളിലുംവെച്ചു് ശ്രേഷ്ഠതമമായ ധർമ്മം.

ശ്ലോ. ൯:—ചൈതന്യലക്ഷണവും സർവ്വത്തിനെയും പ്രകാശിപ്പിക്കുന്നതും ഉത്കൃഷ്ടവും മഹത്തുമായ തേജസ്സു് ആരാണോ, പരമമായ മഹത്തപസ്സു്—സകലത്തിന്റേയും നിയാമകനും ആജ്ഞാപകനും—ആരാണോ, പരമമായ സത്യാദിലക്ഷണമായ മഹനീയബ്രഹ്മം ആരാണോ, പരമമായ—പുനരാവൃത്തിരഹിതമായ—പ്രാപ്തിസ്ഥാനം ആരാണോ, (ആ ഏകദേവനാണു് സർവ്വഭൂതങ്ങൾക്കും പരായണം എന്നു സാരം.)

പവിത്രാണാം പവിത്രം യോ
മങ്ഗലാനാം ച മങ്ഗലം
ദൈവതം ദേവതാനാം ച
ഭൂതാനാം യോഽവ്യയഃ പിതാ. ൧൦

യതഃ സൎവ്വാണി ഭൂതാനി
ഭവന്ത്യാദിയുഗാഗമേ
യസ്മിംശ്ച പ്രലയം യാന്തി
പുനരേവ യുഗക്ഷയേ. ൧൧

തസ്യ ലോകപ്രധാനസ്യ
ജഗന്നാഥസ്യ ഭൂപതേ
വിഷ്ണോൎന്നാമസഹസ്രം മേ
ശൃണു പാപഭയാപഹം. ൧൨

---

ശ്ലോ. ൧൦:—തീൎത്ഥാദികളായ പവിത്രങ്ങളിൽ വെച്ചു പവിത്രവും, അഥവാ ധ്യാനിക്കുകയോ സ്തുതിക്കുകയോ പൂജിക്കുകയോ സ്മരിക്കുകയോ ചെയ്താൽ മനുഷ്യനെ സൎവ്വപാപവിമുക്തനും പരിശുദ്ധനുമാക്കുന്നതു കൊണ്ടു് പരമപവിത്രവും, മംഗലങ്ങളിൽവെച്ചു്—സുഖസാധനങ്ങളിൽ വെച്ചു് മംഗലവും—പരമാനന്ദലക്ഷണമായ പരമമംഗലവും, ദേവന്മാരുടെയും ദേവനും സകലഭൂതങ്ങളുടെയും അവ്യയനായ പിതാവും ആരാണു്. (അദ്ദേഹമാണു് ലോകത്തിലെ ഏകനായ ദേവൻ എന്നു് അൎത്ഥം.)

ശ്ലോ. ൧൧: യുഗാരംഭത്തിൽ ആരിൽനിന്നാണോ സകല ഭൂതങ്ങളും ഉത്ഭവിക്കുന്നതു്, വീണ്ടും യുഗാവസാനത്തിൽ ആരിലാണോ വിലയം പ്രാപിക്കുന്നതു്. (അദ്ദേഹത്തിൽതന്നെയെന്നു സാരം.)

ശ്ലോ. ൧൨:—ഭൂതാദ്യശേഷലക്ഷണങ്ങളോടു കൂടിയ ഏകദൈവവും ലോകപ്രധാനനും (ലോകനാഥങ്ങളായ വിദ്യാസ്ഥാനങ്ങളിൽ പ്രതിപാദ്യമാനനും) ജഗന്നാഥനും ആയ ആ വിഷ്ണുവിന്റെ (വ്യാപനശീലനായ ഈശ്വരന്റെ) പാപഭയങ്ങളെ നശിപ്പിക്കാൻ ശക്തിയുള്ള നാമസഹസ്രത്തെ, അല്ലയോ മഹീപതേ, യുധിഷ്ഠിര! എന്നിൽനിന്നും സശ്രദ്ധം ശ്രവിച്ചാലും.

യാനി നാമാനി ഗൗണാനി
വിഖ്യാതാനി മഹാത്മനഃ
ഋഷിഭിഃ പരിഗീതാനി
താനി വക്ഷ്യാമി ഭൂതയേ. ൧൩

---

ശ്ലോ. ൧൩:—ആ മഹാത്മാവിന്റെ—അചിന്ത്യപ്രഭാവന്റെ—ഗുണസംബന്ധികളായി സുപ്രസിദ്ധങ്ങളായി മന്ത്രദ്രഷ്ടാക്കളാൽ പരിഗീതങ്ങളായി ഏതെല്ലാം നാമങ്ങളുണ്ടോ, അവയെ ഭൂതിക്ക—പുരുഷാർത്ഥചതുഷ്ടയസിദ്ധിക്കുവേണ്ടി (പുരുഷാർത്ഥചതുഷ്ടയം ആഗ്രഹിക്കുന്നവർക്ക്) ഞാൻ പറയാം—കീർത്തനം ചെയ്യാം.

ഇവിടെ നാമസഹസ്രത്തിൽ, മററ് അർത്ഥത്തിൽ പ്രസിദ്ധങ്ങളായ ആദിത്യാദി ശബ്ദങ്ങളും ഉണ്ട്. എന്നാൽ അവയും ഭഗവാന്റെ വിഭൂതികൾ എന്നുള്ള നിലയിൽ വ്യത്യാസമില്ലാത്തതുകൊണ്ട് അദ്ദേഹത്തിന്റെ തന്നെ സ്തുതിയായി മനസ്സിലാക്കണം. വിഷ്ണു മുതലായ ശബ്ദങ്ങൾ വളരെ പ്രാവശ്യം വരുന്നതുകൊണ്ട് പുനരുക്തങ്ങളായിട്ടു തോന്നിയാലും വൃത്തിഭേദത്താൽ അർത്ഥഭേദമുള്ളതുകൊണ്ട് പൗനരുക്ത്യം ഇല്ല. അതുപോലെ 'ശ്രീപതിഃ മാധവഃ' എന്നീ പദങ്ങൾ ഏകാർത്ഥങ്ങളാണെങ്കിലും ശബ്ദഭേദംകൊണ്ട് പൗനരുക്ത്യം ഇല്ലെന്ന് അറിയണം. എല്ലാം ഏകദൈവത്തെ ഉദ്ദേശിച്ചാണല്ലോ.

നാമസഹസ്രത്തിൽ പുല്ലിംഗം, സ്ത്രീലിംഗം, നപുംസകലിംഗം ഇവ മൂന്നും കാണുന്നുണ്ട്. പുല്ലിംഗം കാണുന്നിടത്ത് വിഷ്ണുവിന്റെതന്നെ വിശേഷണമായിട്ടും, സ്ത്രീലിംഗം കാണുന്നിടത്ത് ആ ദേവതയുടെ വിശേഷണമായിട്ടും, നപുംസകലിംഗം കാണുന്നിടത്ത് ബ്രഹ്മത്തിന്റെ വിശേഷണമായിട്ടും ഗ്രഹിക്കണം. വിഷ്ണുവിനെ മൂന്നുവിധത്തിലും ആരാധിക്കുന്നുണ്ട്.

ഇനിയും ഋഷി, ഛന്ദസ്സ് മുതലായവ പറയുന്നു:—

അസ്യ ശ്രീവിഷ്ണോർദിവ്യസഹസ്രനാമസ്തോത്രമഹാമന്ത്രസ്യ! ശ്രീവേദവ്യാസോ ഭഗവാൻ ഋഷിഃ! അനുഷ്ടുപ് ഛന്ദഃ! ശ്രീമഹാവിഷ്ണുഃ പരമാത്മാ ശ്രീമന്നാരായണോ ദേവതാ! അമൃതാംശൂദ്ഭവോ ഭാനുരിതി ബീജം! ദേവകീനന്ദനഃ സ്രഷ്ടേതി ശക്തിഃ. ഉദ്ഭവഃ ക്ഷോഭണോ ദേവ

ഇതി പരമോ മന്ത്രഃ. ശംഖഭൃന്നന്ദകീ ചക്രീതി കീലകം. ശാർങ്ഗധന്വാ ഗദാധര ഇത്യസ്ത്രം! രഥാംഗപാണിരക്ഷോഭ്യ ഇതി നേത്രം! ത്രിസാമാ സാമഗഃ സാമേതി കവചം. ആനന്ദം പരം ബ്രഹ്മേതി യോനിഃ. ഋതുഃ സുദർശനഃ കാല ഇതി ദിഗ്ബന്ധഃ! ശ്രീ വിശ്വരൂപ ഇതി ധ്യാനം! ശ്രീമഹാവിഷ്ണുപ്രീത്യർത്ഥം സഹസ്രനാമജപേ വിനിയോഗഃ.

അഥ ധ്യാനം.

ക്ഷീരോദന്വത്പ്രദേശേ ശുചിമണിവിലസത്
സൈകതേ മൗക്തികാനാം
മാലാക്ലൃപ്താസനസ്ഥഃ സ്ഫടികമണിനിഭൈർ
മൗക്തികൈർമണ്ഡിതാംഗഃ
ശുഭ്രൈരഭ്രൈരദഭ്രൈരുപരിവിരചിതൈർ
മുക്തപീയൂഷവർഷൈ-
രാനന്ദീ നഃ പുനീയാദരിനളിനഗദാ-
ശംഖപാണിർമുകുന്ദഃ

ഭൂഃ പാദൌ യസ്യ നാഭിർവിയദസുരനില-
ശ്ചന്ദ്രസൂര്യൌ ച നേത്രേ
കർണാവാശാഃ ശിരോ ദ്യൌർമുഖമപി ദഹനോ
യസ്യ വാസ്തേയമബ്ധിഃ
അന്തഃസ്ഥം യസ്യ വിശ്വം സുരനരഖഗഗോ-
ഭോഗിഗന്ധർവ്വദൈത്യൈ-
ശ്ചിത്രം രംരമ്യതേ തം ത്രിഭുവനവപുഷം
വിഷ്ണുമീശം നമാമി!!
ഓം നമോ ഭഗവതേ വാസുദേവായ

ശാന്താകാരം ഭുജഗശയനം പദ്മനാഭം സുരേശം
വിശ്വാധാരം ഗഗനസദൃശം മേഘവർണ്ണം ശുഭാംഗം

ലക്ഷ്മീകാന്തം കമലനയനം യോഗിഹൃദ്ധ്യാനഗമ്യം
വന്ദേ വിഷ്ണും ഭവഭയഹരം സർവ്വലോകൈകനാഥം.

മേഘശ്യാമം പീതകൗശേയവാസം
ശ്രീവത്സാങ്കം കൌസ്തുഭോദ്ഭാസിതാങ്ഗം
പുണ്യോപേതം പുണ്ഡരീകായതാക്ഷം
വിഷ്ണും വന്ദേ സർവ്വലോകൈകനാഥം

നമഃ സമസ്തഭൂതാനാമാദിഭൂതായ ഭൂഭൃതേ
അനേകരൂപരൂപായ വിഷ്ണവേ പ്രഭവിഷ്ണവേ

സശങ്ഖചക്രം സകിരീടകുണ്ഡലം
സപീതവസ്ത്രം സരസീരുഹേക്ഷണം
സഹാരവക്ഷഃസ്ഥലശോഭി കൌസ്തുഭം
നമാമി വിഷ്ണും ശിരസാ ചതുർഭുജം

ഛായായാം പാരിജാതസ്യ ഹേമസിംഹാസനോപരി
ആസീനമംബുദശ്യാമമായതാക്ഷമലങ്കൃതം
ചന്ദ്രാനനം ചതുർബാഹും ശ്രീവത്സാങ്കിതവക്ഷസം
രുഗ്മിണീസത്യഭാമാഭ്യാം സഹിതം കൃഷ്ണമാശ്രയേ.



നാമസഹസ്രം ആരംഭിക്കുന്നു.

വിശ്വം വിഷ്ണുർവഷട്കാരോ
ഭൂതഭവ്യഭവത്പ്രഭുഃ
ഭൂതകൃദ് ഭൂതഭൃദ് ഭാവോ
ഭൂതാത്മാ ഭൂതഭാവനഃ ൧൪

---

ശ്ലോകം ൧൪—വിശ്വത്തിന്റെ കാരണമായതുകൊണ്ടു് ബ്രഹ്മത്തെ വിശ്വം എന്നു പറയുന്നു. ആദ്യമായി വിശ്വം എന്നു പറഞ്ഞതു് കാര്യഭൂതമായ വിശ്വശബ്ദംകൊണ്ടു് കാരണമായ ബ്രഹ്മത്തെ ഓർമ്മിക്കണമെന്നു കാണിക്കാനും കാര്യഭൂതങ്ങളായ വിരിഞ്ച്യാദിനാമങ്ങളെക്കൊണ്ടും കാരണപുരുഷനായ വിഷ്ണുവിന്റെ സ്തുതിതന്നെയാണു് ചെയ്യപ്പെടുന്നതു് എന്നു സൂചിപ്പിക്കാനും ആണു്. പരമപുരുഷനിൽനിന്നും ഭിന്നമല്ല വിശ്വം. 'ബ്രഹ്മൈവേദം വിശ്വം' 'പുരുഷ ഏവേദം വിശ്വം' ഇത്യാദിയുള്ള ശ്രുതിവാക്യങ്ങളും നോക്കുക! വിഷ്ണു വ്യാപിക്കുന്നവൻ; ദേശകാലവസ്തുപരിച്ഛേദശൂന്യൻ എന്നർത്ഥം! എന്തിനെ ഉദ്ദേശിച്ചു് യാഗത്തിൽ വഷട് ചെയ്യപ്പെടുന്നുവോ അതു വഷട്കാരഃ. വഷട്ക്രിയ ചെയ്യപ്പെടുന്ന യജ്ഞത്തിനും വഷട്കാരഃ എന്നു പറയാം. യജ്ഞം തന്നെ വിഷ്ണു എന്നു ശ്രുതിവാക്യവുമുണ്ടു്! ഭൂതം, ഭവ്യം (ഭാവി), ഭവത് (വർത്തമാനം) ഇവയുടെ പ്രഭു ഭൂതഭവ്യഭവത്പ്രഭുഃ! രജോഗുണം ആശ്രയിച്ചു വിരിഞ്ചരൂപത്തിൽ ഭൂതങ്ങളെ സൃഷ്ടിക്കുന്നതിനാൽ ഭൂതകൃത്; അഥവാ തമോഗുണം ആശ്രയിച്ചു് രുദ്രരൂപത്തിൽ ഭൂതങ്ങളെ കൃന്തനംചെയ്യുന്ന (സംഹരിക്കുന്ന)തുകൊണ്ടു് ഭൂതകൃത്! സത്വഗുണം സ്വീകരിച്ചു് ഭൂതങ്ങളെ ഭരിക്കുന്നതിനാൽ ഭൂതഭൃത്! പ്രപഞ്ചരൂപേണ ഭവിക്കുന്നതുകൊണ്ടു് അഥവാ ഭവിക്കുന്നു എന്നുള്ളതുകൊണ്ടു് ഭാവഃ! ഭൂതങ്ങളുടെ ആത്മാ—അന്തർയാമിയാകുന്നതുകൊണ്ടു് ഭൂതാത്മാ! ഭൂതങ്ങളെ ഭാവനംചെയ്യുന്നു, ജനിപ്പിക്കുന്നു അഥവാ വർദ്ധിപ്പിക്കുന്നു എന്നതിനാൽ ഭൂതഭാവനഃ!!

പൂതാത്മാ പരമാത്മാ ച
മുക്താനാം പരമാ ഗതിഃ
അവ്യയഃ പുരുഷഃ സാക്ഷീ
ക്ഷേത്രജ്ഞോ/ക്ഷര ഏവച. ൧൫

യോഗോ യോഗവിദാം നേതാ
പ്രധാനപുരുഷേശ്വരഃ
നാരസിംഹവപുഃ ശ്രീമാൻ
കേശവഃ പുരുഷോത്തമഃ ൧൬

---

ശ്ലോകം ൧൫—പൂതമായ ആത്മാവോടുകൂടിയവൻ **പൂതാത്മാ**; കേവലനിർഗ്ഗുണൻ എന്നർത്ഥം. പരമനും ആത്മാവും ആയവൻ **പരമാത്മാ** കാര്യകാരണാദിലക്ഷണനായി നിത്യശുദ്ധബുദ്ധമുക്തസ്വഭാവൻ എന്ന സാരം! മുക്തന്മാർക്ക് പരമമായ—പ്രാപിക്കേണ്ട പരമമായ ദേവത **മുക്താനാം പരമാഗതിഃ**. അവിടുന്നു പുനരാവൃത്തിയില്ലെന്ന് അർത്ഥം! വ്യയം (വിനാശമോ വികാരമോ) ഇല്ലാത്തതുകൊണ്ട് **അവ്യയഃ!** പുരത്തിൽ—ശരീരത്തിൽ—ശയിക്കുന്നതുകൊണ്ട് **പുരുഷഃ**. പുരുക്കളിൽ—ഉൽകർഷാദികളിൽ—സ്ഥിതിചെയ്യുന്നതിനാൽ, അഥവാ പുരുക്കളെ—ഫലങ്ങളെ—ദാനംചെയ്യ(സനോതി)ന്നതിനാൽ, അല്ലെങ്കിൽ പൂരണം ചെയ്യുന്നതുകൊണ്ടു **പുരുഷഃ!** സാക്ഷാൽ, മറവുകൂടാതെ സകലവും ഈക്ഷണം ചെയ്യുന്നതുകൊണ്ട് **സാക്ഷീ!**. ക്ഷേത്രം ശരീരം ജാനാതി (അറിയുന്നു) എന്നതിനാൽ **ക്ഷേത്രജ്ഞഃ!** ക്ഷരിക്കാത്ത(നശിക്കാത്ത)തുകൊണ്ട് **അക്ഷരഃ** പരമാത്മാവു്. 'ഏവ' എന്നതിനാൽ ക്ഷേത്രജ്ഞനും അക്ഷരനും പരമാർത്ഥത്തിൽ ഒന്നാണെന്നും ചകാരംകൊണ്ട് വ്യാവഹാരികമായ ഭേദമുണ്ടെന്നും സൂചിപ്പിച്ചു!!

ശ്ലോ. ൧൬—ജ്ഞാനേന്ദ്രിയങ്ങളും മനസ്സും നിഗ്രഹിച്ച് ക്ഷേത്രജ്ഞപരമാത്മാക്കളുടെ ഏകതാഭാവന യോഗം. അതുകൊണ്ടു **യോഗഃ**; യോഗത്തെ അറിയുന്നവർ, വിചാരണചെയ്യുന്നവർ അഥവാ ലഭിക്കുന്ന

സർവ്വഃ ശർവ്വഃ ശിവഃസ്ഥാണുർ-
ഭൂതാദിർനിധിരവ്യയഃ
സംഭവോ ഭാവനോ ഭർത്താ
പ്രഭവഃ പ്രഭുരീശ്വരഃ ൪

വർ യോഗവിത്തുകൾ, അവരുടെ നേതാവ് യോഗവിദാംനേതാ. പ്രധാനം; പ്രകൃതി—മായ; പുരുഷൻ ജീവൻ. പ്രകൃതിപുരുഷന്മാരുടെ ഈശ്വരൻ പ്രധാനപുരുഷേശ്വരഃ. നരന്റെയും സിംഹത്തിന്റെ അവയവങ്ങളോടു വപുസ്സുള്ളതുകൊണ്ടു നാരസിംഹവപുഃ. വക്ഷസ്സിൽ നിത്യം ശ്രീ വസിക്കുന്നതിനാൽ ശ്രീമാൻ. അഭിരൂപങ്ങളായ കേശങ്ങളും ഉള്ളവൻ കേശവഃ; അഥവാ കഃ (ബ്രഹ്മാവ്), അഃ (വിഷ്ണു), ഈശഃ (ശിവൻ)—ഈ ത്രിമൂർത്തികൾ കേശാഃ. അവർ യാതൊരുവന്റെ വശത്തിൽ വർത്തിക്കുന്നുവോ അവൻ കേശവഃ. കേശിയെ വധിച്ചതുകൊണ്ടും കേശവഃ എന്ന നാമം വരാം. പുരുഷന്മാരിൽ ഉത്തമൻ പുരുഷോത്തമഃ.

ശ്ലോ. ൪:—* അസത്ത്, സത്ത് ഇങ്ങനെ സർവ്വത്തിന്റെയും ഉൽപത്തിലയസ്ഥാനമായതുകൊണ്ടും സർവ്വം സർവ്വദാ അറിയുന്നതുകൊണ്ടും സർവ്വഃ. സംഹാരസമയത്തു സകല പ്രജകളെയും ശൃണനം ചെയ്യ(സംഹരിക്കു)ന്നതുകൊണ്ടു ശർവ്വഃ. ത്രിഗുണരഹിതനായി ശുദ്ധനായതിനാൽ ശിവഃ. സ്ഥിരത്വംമൂലം സ്ഥാണുഃ. ഭൂതങ്ങളുടെ ആദികാരണത്വംകൊണ്ടു ഭൂതാദിഃ. പ്രളയകാലത്തിൽ സർവ്വവും നിധാനം ചെയ്യപ്പെടുന്നതിനാൽ നിധിഃ! അതിന്റെ വിശേഷണം തന്നെ അനശ്വരമായതിനാൽ അവ്യയഃ. നിധിഃ അവ്യയഃ ചേർത്ത് ഒരു നാമം. സ്വേച്ഛയാ സമീചീനമായ ഭവനം (ജനനം) ഉള്ളതിനാൽ സംഭവഃ!

'ധർമ്മസംസ്ഥാപനാർത്ഥായ സംഭവാമി യുഗേ യുഗേ' എന്നതു നോ

* അസതശ്ച സതശ്ചൈവ സർവ്വസ്യ പ്രഭവാപ്യയാത്
സർവ്വസ്യ സർവ്വദാ ജ്ഞാനാത് സർവ്വമേനം പ്രചക്ഷതേ.

സ്വയംഭൂഃ ശംഭുരാദിത്യഃ
പുഷ്കരാക്ഷോ മഹാസ്വനഃ
അനാദിനിധനോ ധാതാ
വിധാതാ ധാതുരുത്തമഃ ൧൭

---

ക്കും. സർവ്വഭോക്താക്കൾക്കും ഫലങ്ങൾ ഭാവനംചെയ്യുന്നതുകൊണ്ട് ഭാവനഃ. പ്രപഞ്ചത്തിന്റെ അധിഷ്ഠാനമെന്ന നിലയിൽ ഇരിക്കുന്നതുകൊണ്ട് ഭർത്താ. പ്രകർഷേണ മഹാഭൂതങ്ങൾ ആത്മാവിൽനിന്നും ഭവിക്കുന്നതുകൊണ്ട് പ്രഭവഃ. സർവ്വക്രിയകളിലും ഉള്ള സാമർത്ഥ്യാതിശയത്താൽ പ്രഭുഃ. നിരുപാധികമായ ഐശ്വര്യം ഉള്ളതിനാൽ ഈശ്വരഃ.

ശ്ലോ:—൧൭. സ്വയമേവ ഭവിക്കുന്നതിനാൽ സ്വയംഭൂഃ അഥവാ സ്വയമേവ സ്വതന്ത്രനായി ഭവിക്കുന്നവൻ, പരതന്ത്രനല്ലാത്ത പരമേശ്വരൻ 'സ്വയംഭൂ'. ഭക്തന്മാർക്കു ശം (സുഖം) ഭാവനംചെയ്യുന്നതിനാൽ ശംഭുഃ. ആദിത്യമണ്ഡലസ്ഥനായ ഹിരണ്മയനായ പുരുഷൻ ആദിത്യഃ. 'ദ്വാദശാദിത്യന്മാരിൽ വിഷ്ണു' എന്നും ആകാം. അഥവാ ഏകനായ ആദിത്യൻ അനേകങ്ങളായ ജലപാത്രങ്ങളിൽ പ്രതിബിംബിക്കുന്നതുപോലെ ഏകനായ ആത്മാവ് അനേകശരീരങ്ങളിൽ പ്രതിഭാസിക്കുന്നു എന്നുള്ള ആദിത്യസാധർമ്മ്യംമൂലം ആദിത്യഃ. പുഷ്കരസദൃശങ്ങളായ അക്ഷികൾ ഉള്ളതിനാൽ പുഷ്കരാക്ഷഃ. മഹത്ത് (പൂജിതം) ആയ സ്വനം—വേദലക്ഷണമായ നാദം ഉള്ളതിനാൽ മഹാസ്വനഃ. ആദി (ജനനം)യും നിധന (വിനാശ) വും ഇല്ലാത്തതിനാൽ അനാദിനിധനഃ. അനന്തൻ മുതലായ രൂപത്തിൽ വിശ്വത്തെ ധരിക്കുന്നതുകൊണ്ട് ധാതാ. കർമ്മങ്ങളുടെയും തൽഫലങ്ങളുടെയും കർത്താവായതിനാൽ വിധാതാ. അനന്താദികളുടെയും ധാരകനായതുകൊണ്ട് ധാതുരുത്തമഃ ധാതാവിനെ (ബ്രഹ്മാവിനെ)ക്കാൾ ശ്രേഷ്ഠൻ എന്ന അർത്ഥവും സ്വീകരിക്കാം. ധാതുഃ ഉത്തമഃ എന്ന് രണ്ടു നാമമായിട്ടും

അപ്രമേയോ ഹൃഷീകേശഃ
പദ്മനാഭോഽമരപ്രഭുഃ
വിശ്വകർമ്മാ മനുസ്ത്വഷ്ടാ
സ്ഥവിഷ്ഠഃ സ്ഥവിരോ ധ്രുവഃ ൬

അഗ്രാഹ്യഃ ശാശ്വതഃ കൃഷ്ണോ
ലോഹിതാക്ഷഃ പ്രതർദ്ദനഃ

---

വ്യാഖ്യാനിക്കാവുന്നതാണ്. സർവധാതുക്കളെക്കാളും ഉൽകൃഷ്ടമായ **ചിദ്ധാതുഃ** എന്ന് ആദ്യത്തെ പദത്തിനർത്ഥം. കാര്യകാരണപ്രപഞ്ചധാരണമൂലം ചിത്തുതന്നെ ധാതുഃ. ഉദ്ഗതങ്ങളായ സർവത്തിന്റെയും പരമമായ ഉദ്ഗതസ്ഥാനമായതിനാൽ ഉത്തമഃ.

ശ്ലോകം ൬—പ്രത്യക്ഷം, അനുമാനം മുതലായ പ്രമാണങ്ങൾകൊണ്ട് ഗമ്യനല്ല, അങ്ങനെ പ്രമാണങ്ങൾക്ക് അവിഷയനാണ് എങ്കിലും അധ്യസ്തങ്ങളായ അനാത്മരൂപങ്ങളെ നിവർത്തിപ്പിക്കുന്നതുകൊണ്ട് ശാസ്ത്രപ്രമാണകത്വം ഉണ്ട്. അതിനാൽ **അപ്രമേയഃ**. ഹൃഷീകങ്ങൾ, ഇന്ദ്രിയങ്ങൾ; അവയുടെ ഈശൻ (ക്ഷേത്രജ്ഞരൂപത്തിൽ) ആയതിനാൽ **ഹൃഷീകേശഃ**. അഥവാ സൂര്യരൂപനും ചന്ദ്രരൂപനും ആയ യാതൊരുവന്റെ ഹൃഷ്ടങ്ങളായ—ലോകപ്രീതികരങ്ങളായ—കേശങ്ങൾ (രശ്മികൾ) ഉണ്ടോ അവൻ **ഹൃഷീകേശഃ**. സർവമംഗൽകാരണമായ പദ്മം നാഭിയിലുള്ളതിനാൽ **പദ്മനാഭഃ**. അമരന്മാരുടെ പ്രഭു **അമരപ്രഭുഃ**. വിശ്വം ആരുടെ കർമ്മമോ അദ്ദേഹം **വിശ്വകർമ്മാ**. വിചിത്രനിർമ്മാണശക്തിമത്വംകൊണ്ടും വിശ്വകർമ്മാവെന്ന് നാമം വരാം. മനനത്തിനാൽ **മനുഃ** മന്ത്രം അല്ലെങ്കിൽ പ്രജാപതി എന്നതിനാലും 'മനുഃ' എന്ന നാമം സിദ്ധം. സംഹാരസമയത്തിൽ സകലത്തിനെയും തനൂകരിക്കുന്നതിനാൽ **ത്വഷ്ടാ**, അത്യന്തം സ്ഥൂലനായതിനാൽ **സ്ഥവിഷ്ഠഃ**. ഏറ്റവും പുരാണനായതിനാൽ **സ്ഥവിരഃ** സ്ഥിരത്വം മൂലം **ധ്രുവഃ**. **സ്ഥവിരോ ധ്രുവഃ** എന്ന രണ്ടുംകൂടി സവിശേഷണമായ ഒററനാമം തന്നെ

പ്രഭൂതസ്ത്രികകുബ്ധാമ
പവിത്രം മംഗലം പരം. ൧൭

ഈശാനഃ പ്രാണദഃ പ്രാണോ
ജ്യേഷ്ഠഃ ശ്രേഷ്ഠഃ പ്രജാപതിഃ
ഹിരണ്യഗൎഭോ ഭൂഗൎഭോ
മാധവോ മധുസൂദനഃ ൧൮

---

ശ്ലോ. ൧൭.—കൎമ്മേന്ദ്രിയങ്ങളെക്കൊണ്ടു ഗ്രഹിക്കപ്പെടുവാൻ ശക്യനല്ലാത്തതിനാൽ അഗ്രാഹ്യഃ. എപ്പോഴും സൎവ്വകാലങ്ങളിലും ഭവിക്കുന്നതിനാൽ ശാശ്വതഃ. സച്ചിദാനന്ദാത്മകനായതിനാൽ * കൃഷ്ണഃ, അഥവാ കൃഷ്ണവൎണ്ണംമൂലം കൃഷ്ണഃ. ലോഹിതങ്ങളായ (ചുവന്ന) അക്ഷികൾ ഉള്ളതിനാൽ ലോഹിതാക്ഷഃ. പ്രളയത്തിൽ സൎവ്വഭൂതങ്ങളെയും പ്രതൎദ്ദനം ചെയ്യു (ഹിംസിക്കു)ന്നതുകൊണ്ടു പ്രതൎദ്ദനഃ. ജ്ഞാനൈശ്വൎയ്യാദി ഗുണസമ്പന്നനായതിനാൽ പ്രഭൂതഃ. ഊൎദ്ധ്വഭാഗം, മദ്ധ്യഭാഗം, അധോഭാഗം ഇങ്ങനെ മൂന്നു കകുപ്പു(ദിക്കു)കളുടെയും ധാമമായതിനാൽ ത്രികകുബ്ധാമ. സകലത്തിനെയും പാവനമാക്കുന്നതു് പവിത്രം. സ്മരണമാത്രംകൊണ്ടുതന്നെ അശുഭങ്ങളെ അകററുകയും ശുഭപരമ്പരകളെ നൽകുകയുംചെയ്യുന്ന ബ്രഹ്മം മംഗലം:—

അശുഭാനി നിരാചഷ്ടേ തനോതി ശുഭസന്തതിം
സ്മൃതിമാത്രേണ യത്പുംസാം ബ്രഹ്മ തന്മംഗലം വിദുഃ

എന്നുള്ള വിഷ്ണുപുരാണവചനം നോക്കുക. മംഗലത്വം കൊണ്ടു മംഗലം. സൎവ്വഭൂതങ്ങളെക്കാളും ഉൽകൃഷ്ടം 'പരം.' ബ്രഹ്മം മംഗലം പരം എന്നു് ഏകനാമം.

---

* കൃഷിൎഭൂവാചകഃ ശബ്ദോ ണശ്ച നിൎവൃതിവാചകഃ
വിഷ്ണുസ്തദ്ഭാവയോഗാച്ച കൃഷ്ണോ ഭവതി ശാശ്വതഃ

ഈശ്വരോ വിക്രമീ ധന്വീ
മേധാവീ വിക്രമഃ ക്രമഃ
അനുത്തമോ ദുരാധർഷഃ
കൃതജ്ഞഃ കൃതിരാത്മവാൻ ൨൨

---

ശ്ലോ:—൨൧. സർവ്വഭൂതനിയന്തൃത്വംകൊണ്ടു് ഈശാനഃ. പ്രാണങ്ങളെ ദദാതി (ചേഷ്ടിപ്പിക്കുന്നു) എന്നതിനാൽ പ്രാണദഃ അഥവാ കാലാത്മാവായി പ്രാണങ്ങളെ ദ്യതി (ഖണ്ഡിക്കുന്നു) എന്നതിനാൽ പ്രാണദഃ. പ്രാണിതി (ജീവിക്കുന്നു) എന്നതിനാൽ പ്രാണഃ. പ്രാണസ്യ പ്രാണം എന്നു ശ്രുതി. പരമാത്മാവു്, അഥവാ മുഖ്യപ്രാണൻ. വൃദ്ധതമനായതുകൊണ്ടു് ജ്യേഷ്ഠഃ. പ്രശസ്യതമൻ ശ്രേഷ്ഠഃ. സർവ്വകാരണത്വംകൊണ്ടു ജ്യേഷ്ഠഃ സർവ്വാതിശയത്വം മൂലം ശ്രേഷ്ഠഃ എന്നും അർത്ഥമാകാം. ഈശ്വരത്വംമൂലം സർവ്വപ്രജകളുടേയും പതി ആയതിനാൽ പ്രജാപതിഃ. ഹിരണ്യാണ്ഡം ഉള്ളിൽ ഉള്ളതിനാൽ ഹിരണ്യഗർഭഃ ബ്രഹ്മാവു്. വിരിഞ്ച്യാത്മകൻ എന്നു സാരം. ഭൂ ഗർഭത്തിൽ ഉള്ളവൻ ഭൂഗർഭഃ. മായുടെ—ശ്രീയുടെ ധവൻ മാധവഃ അഥവാ മധുവിദ്യാവബോധ്യത്വം നിമിത്തം മാധവഃ.

'മൌനാദ്ധ്യാനാച്ച യോഗാച്ച വിദ്ധി ഭാരത! മാധവം' എന്നുള്ള വ്യാസവചനം അനുസരിച്ചും മാധവഃ. മധു എന്ന അസുരനെ സൂദനം ചെയ്തുകൊണ്ടു് മധുസൂദനഃ.

ശ്ലോ:—൨൨. സർവ്വശക്തിമത്വംമൂലം ഈശ്വരഃ. വിക്രമം—ശൌര്യം ഉള്ളതിനാൽ വിക്രമീ. ധനുസ്സുള്ളതുകൊണ്ടു ധന്വീ. മേധാ ബഹുഗ്രന്ഥങ്ങളെ ധരിക്കാനുള്ള സാമർത്ഥ്യം. അതുള്ളതിനാൽ മേധാവീ. ജഗത്തിനെ വിക്രമിക്കുന്നതിനാൽ വിക്രമഃ. വി. പക്ഷി. ഗരുഡൻ. അതിൽക്കൂടി ക്രമി (സഞ്ചരി)ക്കുന്നതിനാൽ വിക്രമഃ. ക്രമഹേതുത്വം മൂലം ക്രമഃ. തന്നെക്കാൾ ഉത്തമൻ മററില്ലാത്തതിനാൽ അനുത്തമഃ. ദൈത്യാദികളാൽ ധർഷിക്കാൻ ശക്യനല്ലാത്തതിനാൽ ദുരാധർഷഃ. പ്രാണികളുടെ കൃതമായ പുണ്യാപുണ്യാത്മകമാകുന്ന കർമ്മം അറിയുന്നതുകൊണ്ടു കൃതജ്ഞഃ. പത്രപുഷ്പാദികൾമാത്രം ഭക്ത്യാസമർപ്പിക്കുന്നവർക്കു പോലും മോക്ഷം നൽകുന്നതിനാലും 'കൃതജ്ഞഃ'. പുരുഷപ്രയത്നം കൃതിഃ അഥവാ ക്രിയ. സ്വമഹിമപ്രതിഷ്ഠിതത്വംമൂലം ആത്മവാൻ.

സുരേശഃ ശരണം ശർമ്മ
വിശ്വരേതാഃ പ്രജാഭവഃ
അഹഃ സംവത്സരോ വ്യാളഃ
പ്രത്യയഃ സർവ്വദർശനഃ. ൨൩

അജഃ സർവ്വേശ്വരഃ സിദ്ധഃ
സിദ്ധിഃ സർവ്വാദിരച്യുതഃ
വൃഷാകപിരമേയാത്മാ
സർവ്വയോഗവിനിഃസൃതഃ. ൨൪

---

ശ്ലോ:—൨൩. സുരന്മാരുടെ ഈശൻ **സുരേശഃ**. അഥവാ (രാ ദാനേ എന്ന ധാതുവനുസരിച്ച്) ശോഭനമാകുംവണ്ണം ദാനംചെയ്യുന്നവരുടെ ഈശൻ **സുരേശഃ**. ആർത്തന്മാരുടെ ആർത്തികളെ ഹരിക്കുന്നതുകൊണ്ടു **ശരണം**. പരമാനന്ദരൂപത്വം നിമിത്തം **ശർമ്മ**. വിശ്വത്തിന്റെ കാരണമായതുകൊണ്ട് **വിശ്വരേതാഃ**. സർവ്വപ്രജകളും ഇതിൽനിന്നു ഉത്ഭവിക്കുന്നു അതുമൂലം **പ്രജാഭവഃ**. പ്രകാശരൂപത്വംനിമിത്തം **അഹഃ**. കാലാത്മാവായി സ്ഥിതിചെയ്യുന്നതിനാൽ **സംവത്സരഃ**. വ്യാളത്തെയെന്നപോലെ ഗ്രഹിക്കപ്പെടാൻ അശക്യനായതിനാൽ **വ്യാളഃ**. പ്രതീതി ആയുള്ള പ്രജ്ഞതന്നെ **പ്രത്യയഃ**. 'പ്രജ്ഞാനം ബ്രഹ്മ' എന്ന ശ്രുതി നോക്കുക. സർവ്വങ്ങളായ ദർശനാത്മകങ്ങളായ അക്ഷികളോടുകൂടിയവൻ **സർവ്വദർശനഃ**. സർവ്വാത്മകത്വം നിമിത്തം 'വിശ്വതശ്ചക്ഷുഃ' 'വിശ്വാക്ഷം' എന്നെല്ലാം ശ്രുതിപറയുന്നു.

ശ്ലോ:—൨൪. ജനിക്കുന്നില്ല എന്നതുകൊണ്ട് **അജഃ**. സർവ്വ ഈശ്വരന്മാരുടെയും ഈശ്വരനായതിനാൽ **സർവ്വേശ്വരഃ**. നിത്യനിഷ്പന്നരൂപത്വം നിമിത്തം എന്നും ഒരേരൂപം സിദ്ധമായിരിക്കുന്നതിനാൽ **സിദ്ധഃ**. സർവ്വവസ്തുക്കളിലും സംവിദ്രൂപത്വമുള്ളതുകൊണ്ടോ നിരതിശയരൂപത്വംകൊണ്ടോ **സിദ്ധിഃ**. സർവ്വഭൂതങ്ങളുടെയും ആദികാരണമാ

വസുർവ്വസുമനാഃ സത്യഃ
സമാത്മാസമ്മിതഃ സമഃ
അമോഘഃ പുണ്ഡരീകാക്ഷോ
വൃഷകർമ്മാ വൃഷാകൃതിഃ ൧൨

---

ങ്ങളുകൊണ്ടു് **സർവാദിഃ**. സ്വരൂപസാമർത്ഥ്യം നിമിത്തം ച്യുതനല്ല; ച്യവി (നശി)ക്കുന്നില്ല, ച്യവിക്കുകയുമില്ല എന്നതുകൊണ്ടു് **അച്യുതഃ**.

ഇങ്ങനെ ആദ്യത്തെ നൂറുനാമം വ്യാഖ്യാനിച്ചു.

സർവ കാമങ്ങളെയും വർഷണംകൊണ്ടു് ധർമ്മത്തെ 'വൃഷം' എന്നു പറയുന്നു. കം=ജലം. കാതു് = ജലത്തിൽ നിന്നു് ഭൂമിയെ അപാതു് = രക്ഷിച്ചു എന്നതുകൊണ്ടു് കപിഃ വരാഹം. വൃഷരൂപത്വവും കപിരൂപത്വവും നിമിത്തം **വൃഷാകപിഃ**. ഇതു് എങ്ങനെയെന്നു് പരിച്ഛേദിക്കാൻ ശക്യമല്ലാത്ത ആത്മാവായതുകൊണ്ടു് **അമേയാത്മാ**. സർവസംബന്ധങ്ങളിൽനിന്നും വിനിഃസൃത (വിമുക്ത) നായതുകൊണ്ടു **സർവയോഗവിനിഃസൃതഃ**. നാനാശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുള്ള യോഗങ്ങൾകൊണ്ടും പിടികിട്ടാത്തവൻ എന്നും ആകാം.

ശ്ലോ:—൧൨. സർവഭൂതങ്ങളും തന്നിൽ വസിക്കുന്നതുകൊണ്ടോ സർവഭൂതങ്ങളിലും താൻ വസിക്കുന്നതുകൊണ്ടോ **വസുഃ**. ധനവാചിയായ വസുശബ്ദംകൊണ്ടു് പ്രാശസ്ത്യം എന്നതും കിട്ടുന്നു. പ്രശസ്തമായ മനസ്സോടുകൂടിയവൻ **വസുമനാഃ**. രാഗദ്വേഷാദികളായ ക്ലേശങ്ങളാൽ കലുഷിതമല്ലാത്ത മനസ്സിനെ പ്രശസ്തമെന്നു പറയുന്നു. അവിതഥ (സത്യ)രൂപത്വം നിമിത്തം **സത്യഃ**. 'സത്യം ജ്ഞാനമനന്തം ബ്രഹ്മ' എന്നു ശ്രുതി. സതു്, പ്രാണൻ; തി, അന്നം; യം, ദിവാകരൻ; അങ്ങനെ പ്രാണാന്നാദിത്യരൂപത്വം നിമിത്തം **സത്യഃ**. സത്തുക്കളിൽ സാധു (നിരതൻ)ആയതുകൊണ്ടും സത്യഃ എന്നാകാം. സമമായ ആത്മാവു്, മനസ്സു്, രാഗദ്വേഷാദികളാൽ ദുഷിപ്പിക്കപ്പെടാത്ത മനസ്സു് ഉള്ളവൻ **സമാത്മാ**. സർവഭൂതങ്ങളിലും ഒരേ ആത്മാവായിരിക്കുന്നവൻ എന്നും ആകാം. സർവങ്ങളായ വസ്തുക്കൾകൊണ്ടും അപരിച്ഛിന്നനായതുകൊണ്ടു് **അസമ്മിതഃ**.

രുദ്രോ ബഹുശിരാ ബഭ്രു-
ർവിശ്വയോനിഃ ശുചിശ്രവാഃ
അമൃതഃ ശാശ്വതസ്ഥാണു-
ർവരാരോഹോ മഹാതപാഃ. ൧൫

---

സർവകാലങ്ങളിലും വികാരരഹിതനായതുകൊണ്ടു സമഃ. അഥവാ മാ, ലക്ഷ്മി. ലക്ഷ്മിയോടുകൂടി സ്ഥിതിചെയ്യുന്നതുകൊണ്ടു സമഃ. പൂജിക്കയോ സ്തുതിക്കയോ സ്മരിക്കയോ ചെയ്താൽ സർവഫലങ്ങളും ദാനം ചെയ്യുന്നു, മോഘം (നിഷ്ഫലം) ആകുന്നില്ല എന്നതുകൊണ്ടു അമോഘഃ. ഹൃദയസ്ഥമായ പുണ്ഡരീകത്തിൽ ദർശിക്കപ്പെടുന്നതുകൊണ്ടു അഥവാ പുണ്ഡരീകങ്ങൾ പോലുള്ള കണ്ണുകൾ ഉള്ളതുകൊണ്ടു **പുണ്ഡരീകാക്ഷഃ.** ധർമലക്ഷണമായ കർമങ്ങളുള്ളതുകൊണ്ടു **വൃഷകർമാ.** ധർമാർത്ഥം ആകൃതി സ്വീകരിക്കുന്നതിനാൽ **വൃഷാകൃതിഃ.** 'ധർമസംസ്ഥാപനാർത്ഥായ സംഭവാമി യുഗേയുഗേ' എന്ന ഭഗവദ്വചനം.

ശ്ലോ:—൧൫. സംഹാരകാലത്തിൽ പ്രജകളെ സംഹരിച്ചിട്ടു രോദനംചെയ്യിക്കുന്നതുകൊണ്ടു രുദ്രഃ. രുഃ എന്നതിന്നു ദുഃഖം എന്നും ദുഃഖകാരണം എന്നും അർത്ഥം. അതിനെ ദ്രാവിപ്പിക്കുന്നതിനാൽ രുദ്രഃ. ബഹുക്കളായ ശിരസ്സുകൾ ഉള്ളതുകൊണ്ടു **ബഹുശിരാഃ.** 'സഹസ്രശീർഷാ പുരുഷഃ' എന്ന മന്ത്രവർണ്ണം. ലോകങ്ങളെ ബിഭർത്തി (ഭരിക്കുന്നു) എന്നതിനാൽ **ബഭ്രുഃ.** വിശ്വത്തിന്റെ കാരണത്വംമൂലം **വിശ്വയോനിഃ.** ശുചികളായ ശ്രവസ്സുകൾ (നാമങ്ങൾ) ശ്രവണീയങ്ങളായ നാമങ്ങൾ ഉള്ളതിനാൽ **ശുചിശ്രവാഃ.** മൃതം—മരണം—ഇല്ലാത്തതിനാൽ **അമൃതഃ.** ശാശ്വതനും സ്ഥാണു (സ്ഥിരനും) വും ആയതുകൊണ്ടു **ശാശ്വതസ്ഥാണുഃ.** വര (ശ്രേഷ്ഠ) മായ ആരോഹം—അങ്കം ഉള്ളതിനാൽ **വരാരോഹഃ.** ആരോഹണം ചെയ്തവർക്ക് പുനരാവൃത്തി ഇല്ലാത്തതിനാൽ വരമായ ആരോഹം തന്നിൽ സ്ഥിതിചെയ്യുന്നു എന്നതിനാലും **വരാരോഹഃ.** മഹത്—സൃഷ്ട്യാദിവിഷയം, തപഃ—ജ്ഞാനം. അങ്ങനെ മഹ

സർവ്വഗഃ സർവ്വവിദ്ഭാനുർ-
വിഷ്വക്സേനോ ജനാർദ്ദനഃ
വേദോ വേദവിദവ്യംഗോ
വേദാംഗോ വേദവിത് കവിഃ. ൨

---

ത്തിന്റെ ജ്ഞാനമുള്ളവൻ മഹാതപാഃ. 'യസ്യ ജ്ഞാനമയം തപഃ' എന്ന ശ്രുതി. മഹത്തായ ഐശ്വര്യമോ പ്രതാപമോ തപസ്സോ ഉള്ളതുകൊണ്ടും മഹാതപാഃ.

ശ്ലോ:—൨൭. സർവ്വത്ര ഗമിക്കുന്നതുകൊണ്ടു സർവ്വഗഃ. കാരണരൂപത്തിൽ സർവ്വത്ര വ്യാപിച്ചിരിക്കുന്നു എന്നു സാരം. സർവ്വവും വേദിക്കുന്നു (അറിയുന്നു) അഥവാ സമ്പാദിക്കുന്നു എന്നുള്ളതുകൊണ്ടു സർവ്വവിത്. ഭാസിക്കുന്നതുകൊണ്ടു ഭാനുഃ. സർവ്വവിത്തും ഭാനുവും ആയതുകൊണ്ടു സർവ്വവിദ്ഭാനുഃ. ഏതൊരുവൻ യുദ്ധത്തിനൊരുങ്ങിയ ദൈത്യസേന വിഷ്വക് (ചുറ്റും) പലായനം ചെയ്യുന്നുവോ അദ്ദേഹം വിഷ്വക്സേനഃ. ജനങ്ങളെ—ദുർജ്ജനങ്ങളെ അർദ്ദനംചെയ്യുന്നു (ഹിംസിക്കുന്നു) എന്നതിനാൽ ജനാർദ്ദനഃ. ജനങ്ങളാൽ അഭ്യുദയനിഃശ്രേയസലക്ഷണമായ പുരുഷാർത്ഥം യാചിക്കപ്പെടുന്നതുകൊണ്ടും ജനാർദ്ദനഃ. സകലവും വേദിക്കുന്നു എന്നതുകൊണ്ടു വേദഃ. യഥാവിധി വേദം വേദിക്കുന്നു (അറിയുന്നു) എന്നതിനാൽ വേദവിത്. "വേദാന്തകൃദ്വേദവിദേവ ചാഹം" എന്നു ഭഗവാൻ പറയുന്നു. ജ്ഞാനാദികളെക്കൊണ്ടു പരിപൂർണ്ണനായവൻ, അവികലനായവൻ അവ്യംഗഃ. അഥവാ വ്യക്തിത്വം ഇല്ലാത്തവൻ അവ്യംഗഃ. വേദങ്ങൾ അംഗങ്ങളായി ഭവിച്ചതിനാൽ വേദാംഗഃ. വേദങ്ങളെ വിന്ദതി (വിചാരണചെയ്യുന്നു) എന്നതിനാൽ വേദവിത്. ക്രാന്തദർശിയായതിനാൽ കവിഃ. സർവ്വജ്ഞൻ എന്നർത്ഥം.

ലോകാദ്ധ്യക്ഷഃ സുരാദ്ധ്യക്ഷോ
ധർമ്മാദ്ധ്യക്ഷഃ കൃതാകൃതഃ
ചതുരാത്മാ ചതുർവ്യൂഹ-
ശ്ചതുർദംഷ്ട്രശ്ചതുർഭുജഃ. ൨൭

ഭ്രാജിഷ്ണുർഭോജനം ഭോക്താ
സഹിഷ്ണുർജഗദാദിജഃ
അനഘോ വിജയോ ജേതാ
വിശ്വയോനിഃ പുനർവസുഃ. ൨൮

---

ശ്ലോ:—൨൭. ലോകങ്ങളെയെല്ലാം ഈക്ഷണം ചെയ്യുന്നതിനാൽ ലോകാദ്ധ്യക്ഷഃ. ലോകപാലാദിസുരന്മാരുടെ അദ്ധ്യക്ഷൻ സുരാദ്ധ്യക്ഷഃ. അനുരൂപമായ ഫലം നൽകുവാൻ ധർമ്മാധർമ്മങ്ങളെ സാക്ഷാൽ ഈക്ഷണം ചെയ്യുന്നതിനാൽ ധർമ്മാദ്ധ്യക്ഷഃ. കാര്യരൂപേണ കൃതനും കാരണരൂപേണ അകൃതനും ആയതിനാൽ കൃതാകൃതഃ. സർഗ്ഗാദികളിൽ പ്രത്യേകം നാലുവിഭൂതികൾ ആത്മാവിന്ന് ഉള്ളതിനാൽ ചതുരാത്മാ. ബ്രഹ്മാവ്, ദക്ഷാദിപ്രജാപതികൾ, കാലം (കാലൻ), അഖിലജന്തുക്കളും ഇവയാണ സൃഷ്ടിയിലെ നാലുവിഭൂതികൾ. വിഷ്ണു, മന്വാദികൾ, കാലൻ, സർവഭൂതങ്ങളും ഇവയാണ സ്ഥിതിയിലെ നാലുവിഭൂതികൾ. രുദ്രൻ, കാലം, അന്തകാദികൾ, സമസ്തജന്തുക്കളും ഇവയാണ് പ്രളയത്തിലെ നാലുവിഭൂതികൾ. ഇങ്ങനെ ആത്മാവ് (താൻ) നാലായിരിക്കുന്നതിനാൽ ചതുരാത്മാ എന്നതാം. വാസുദേവൻ, സങ്കർഷണൻ, പ്രദ്യുമ്നൻ, അനിരുദ്ധൻ എന്നിങ്ങനെ നാലു വ്യൂഹമായിരുന്നു സൃഷ്ട്യാദികൾ നടത്തുന്നതുകൊണ്ട് ചതുർവ്യൂഹഃ. നാലു ദംഷ്ട്രകൾ (നരസിംഹരൂപസമയത്ത്) ഉള്ളതിനാൽ ചതുർദംഷ്ട്രഃ. സാദൃശ്യം കൊണ്ട് ശൃംഗത്തെ ദംഷ്ട്രമെന്നു പറയാം. 'ചത്വാരി ശൃംഗാ' എന്നു ശ്രുതി പറയുന്നു. നാലു ഭുജങ്ങൾ ഉള്ളതിനാൽ ചതുർഭുജഃ.

ശ്ലോ:—൨൮. പ്രകാശൈകരസത്വം നിമിത്തം ഭ്രാജിഷ്ണുഃ. ഭോജ്യരൂപമായ പ്രകൃതിയെ അഥവാ മായയെ ഭോജനം എന്നു പറയുന്നു.

ഉപേന്ദ്രോ വാമനഃ പ്രാംശു-
രമോഘഃ ശുചിരൂർജിതഃ
അതീന്ദ്രഃ സംഗ്രഹഃ സർഗോ
ധൃതാത്മാനിയമോ യമഃ ൩൦

---

പുരുഷരൂപത്തിൽ പ്രകൃതിയെ ഭുജിക്കുന്ന (അനുഭവിക്കുന്ന) തിനാൽ ഭോക്താ. ഹിരണ്യാക്ഷാദികളെ സഹിക്കുന്ന=അഭിഭവിപ്പിക്കുന്നതിനാൽ സഹിഷ്ണുഃ. ഹിരണ്യഗർഭരൂപത്തിൽ ജഗദാദിയിൽ സഞ്ജനിക്കുന്നതിനാൽ ജഗദാദിജഃ. അഘം (പാപം) ഇല്ലാത്തതിനാൽ അനഘഃ. ജ്ഞാനവൈരാഗ്യൈശ്വര്യാദിഗുണങ്ങളാൽ വിശ്വത്തെ ജയിക്കുന്നതിനാൽ വിജയഃ. സ്വഭാവേനതന്നെ സർവഭൂതങ്ങളെയും അതിശയിക്കുന്നതിനാൽ ജേതാ. വിശ്വം അദ്ദേഹത്തിന്റെ യോനിയായതിനാൽ അഥവാ വിശ്വവും യോനിയും (ഉൽപത്തിസ്ഥാനവും)ആയതിനാൽ വിശ്വയോനിഃ. പുനഃ പുനഃ ക്ഷേത്രജ്ഞരൂപത്തിൽ ശരീരങ്ങളിൽ വസിക്കുന്നതിനാൽ പുനർവസുഃ.

ശ്ലോ:—൩൦. ഇന്ദ്രന്റെ അനുജനായി വന്നതിനാൽ ഉപേന്ദ്രഃ. അഥവാ ഇന്ദ്രന്റെ ഉപരി സ്ഥിതിചെയ്യുന്നതിനാൽ ഉപേന്ദ്രഃ. വാമനരൂപേണ ബലിയോടു യാചിച്ചതിനാൽ വാമനഃ. അഥവാ ഭജനീയൻ എന്നർത്ഥത്തിൽ വാമനഃ. 'മധ്യേ വാമനമാസീനം വിശ്വേദേവാ ഉപാസതേ' എന്നു കാഠകം. അദ്ദേഹംതന്നെ ജഗത്ത്രയത്തെ അളക്കുന്നതിന് പ്രാംശുവായിത്തീർന്നതുകൊണ്ടു പ്രാംശുഃ. ചേഷ്ടിതം ഒന്നും മോഘം (നിഷ്ഫലം) അല്ലാത്തതുകൊണ്ട് അമോഘഃ. സ്മരിക്കുന്നവർക്കും സ്തുതിക്കുന്നവർക്കും അർച്ചിക്കുന്നവർക്കും പാവനത്വം ഉണ്ടാകുന്നതിനാൽ ശുചിഃ. ബലപ്രകർഷംകൊണ്ട് ഊർജിതഃ. സ്വഭാവസിദ്ധങ്ങളായ ജ്ഞാനൈശ്വര്യാദികളാൽ ഇന്ദ്രനെ അതിശയിച്ചു വർത്തിക്കുന്നതിനാൽ അതീന്ദ്രഃ. സർവത്തിനെയും പ്രതിസംഹരിക്കുന്നതിനാൽ സംഗ്രഹഃ. സൃജ്യരൂപത്തിൽ സർഗ (സൃഷ്ടി) കാരണമായതുകൊണ്ട്

വേദ്യോ വൈദ്യഃ സദായോഗീ
വീരഹാ മാധവോ മധുഃ
അതീന്ദ്രിയോ മഹാമായോ
മഹോത്സാഹോ മഹാബലഃ ൨൧

---

സർഗഃ. ഏകരൂപത്തിൽ ജന്മാദിരഹിതനായി ധൃതമായ ആത്മാവോടുകൂടിയവൻ ധൃതാത്മാ. അഥവാ ആത്മാവിന് ച്യുതിവരാത്തവൻ ധൃതാത്മാ. അവരവരുടെ അധികാരങ്ങളിൽ പ്രജകളെ നിയമനം ചെയ്യുന്നതിനാൽ നിയമഃ. അന്തർഭാഗത്തിൽ യമിക്കുന്നതു (സകലത്തും അടക്കുന്നതു) കൊണ്ട് യമഃ.

ശ്ലോ:—൨൧. നിഃശ്രേയസാ(മോക്ഷാ)ർത്ഥികൾക്ക് വേദനാർഹ(അറിയാൻ അർഹ)നായതിനാൽ വേദ്യഃ. സർവവിദ്യകളും വേദിക്കുന്നതുകൊണ്ട് വൈദ്യഃ. സദാ ആവിർഭൂതസ്വരൂപതം ഉള്ളതുകൊണ്ട് സദായോഗീ. ധർമരക്ഷയ്ക്കുവേണ്ടി അസുരന്മാരായ വീരന്മാരെ ഹനിക്കുന്നതിനാൽ വീരഹാ. മായുടെ-വിദ്യയുടെ-പതിയായതിനാൽ മാധവഃ.

"മാ വിദ്യാ ച ഹരേഃ പ്രോക്താ തസ്യാ ഈശോ യതോ ഭവാൻ
തസ്മാന്മാധവനാമാസി ധവഃ സ്വാമീതി ശബ്ദിതഃ (ഹരിവംശം)

മധുവിനെ-പരമമായ പ്രീതിയെ-ദാനം ചെയ്യുന്നതിനാൽ മധുഃ. ശബ്ദാദിരഹിതനായി ഇന്ദ്രിയങ്ങൾക്ക് അവിഷയമായതിനാൽ അതീന്ദ്രിയഃ. മായാവികളെയും മായയിൽ ഭ്രമിപ്പിക്കുന്നതുകൊണ്ട് മഹാമായഃ. ജഗദുൽപത്തിസ്ഥിതിലയങ്ങൾക്ക് ഉദ്യുക്തനായതിനാൽ മഹോത്സാഹഃ. ബലവാന്മാരിലും ബലവാനായതുകൊണ്ട് മഹാബലഃ.

മഹാബുദ്ധിർമഹാവീര്യോ
മഹാശക്തിർമഹാദ്യുതിഃ
അനിർദ്ദേശ്യവപുഃ ശ്രീമാൻ
അമേയാത്മാ മഹാദ്രിധൃക് ൩൨.

മഹേഷ്വാസോ മഹീഭർത്താ
ശ്രീനിവാസഃ സതാം ഗതിഃ
അനിരുദ്ധഃ സുരാനന്ദോ
ഗോവിന്ദോ ഗോവിദാം പതിഃ ൩൩.

---

ശ്ലോ:—൩൨. ബുദ്ധിമാന്മാരെക്കാൾ ബുദ്ധിമാനായതിനാൽ **മഹാബുദ്ധിഃ.** മഹദുൽപത്തികാരണമായ അവിദ്യാലക്ഷണമായ വീര്യം ഉള്ളതുകൊണ്ട് **മഹാവീര്യഃ.** മഹത്തായ ശക്തി-സാമർത്ഥ്യം-ഉള്ളതിനാൽ **മഹാശക്തിഃ.** ബഹിർഭാഗത്തും അന്തർഭാഗത്തും മഹത്തായ ദ്യുതിയുള്ളതുകൊണ്ട് **മഹാദ്യുതിഃ.** 'സ്വയംജ്യോതിഃ' "ജ്യോതിഷാം ജ്യോതിഃ" ഇത്യാദി ശ്രുതിവാക്യങ്ങൾ നോക്കുക. ഇപ്രകാരമെന്ന് നിർദ്ദേശിക്കാൻ ശക്യനല്ലാതെ സ്വസംവേദ്യമായ വപുസ്സോടുകൂടിയവൻ **അനിർദ്ദേശ്യവപുഃ.** ഐശ്വര്യലക്ഷണമായ സമഗ്രയായ ശ്രീ ഉള്ളതിനാൽ **ശ്രീമാൻ.** എല്ലാ പ്രാണികളിലും അമേയമായ (അളക്കാൻ കഴിയാത്ത) ആത്മാ (ബുദ്ധി)വോടുകൂടിയവൻ **അമേയാത്മാ.** മഹത്തായ അദ്രിയെ, അമൃതമഥനത്തിന് മന്ദരത്തെയും ഗോരക്ഷണത്തിന് ഗോവർദ്ധനത്തെയും ധരിച്ചതുകൊണ്ട് **മഹാദ്രിധൃക്.**

ശ്ലോ:—൩൩. മഹത്തായ ഇഷ്വാസം—ഇഷുക്ഷേപം (ശരപ്രയോഗം) ഉള്ളതിനാൽ **മഹേഷ്വാസഃ.** പ്രളയകാലത്തും ഏകാർണ്ണവമഗ്നയായ മഹീദേവിയെ ഭരിച്ചതിനാൽ **മഹീഭർത്താ.** വക്ഷസ്സിൽ അനപായിനിയായ ശ്രീ നിവസിക്കുന്നതുകൊണ്ട് **ശ്രീനിവാസഃ.** സത്തുക്കൾക്ക് ജ്ഞാനികളായ സാധുക്കൾക്ക് പുരുഷാർത്ഥസാധനഹേതുവായതിനാൽ **സതാം ഗതിഃ.** ആരാലും നിരുദ്ധനല്ലാത്തതിനാൽ **അനിരുദ്ധഃ.**

മരീചിർദമനോ ഹംസഃ
സുപർണോ ഭുജഗോത്തമഃ
ഹിരണ്യനാഭഃ സുതപാഃ
പത്മനാഭഃ പ്രജാപതിഃ ൩൪

---

സുരന്മാരെ ആനന്ദിപ്പിക്കുന്നതിനാൽ **സുരാനന്ദഃ**. നഷ്ടയായ ഗോവിനെ-ഭൂമിയെ-ഉദ്ധരിച്ചതുകൊണ്ട്, അഥവാ ഗോക്കളുടെ രക്ഷിതാവായതുകൊണ്ട്, അല്ലെങ്കിൽ ഗോവിനെ (വാക്കിനെ-വിദ്യയെ) അറിയുന്നതുകൊണ്ട് **ഗോവിന്ദഃ**. ഗൗ, വാണി- അതിനെ വേദിക്കുന്നവർ ഗോവിദന്മാർ (ഗോവിത്തുകൾ) അവരുടെ പതി-**ഗോവിദാം പതിഃ**.

ശ്ലോ—൩൪. തേജസ്വികളുടെയും തേജസ്സ് ഉള്ളതിനാൽ **മരീചിഃ**. സ്വാധികാരത്തിൽനിന്ന് പ്രമാദം പറ്റിപ്പോകുന്ന പ്രജകളെ വൈവസ്വതാദിരൂപത്തിൽ ദമനംചെയ്യുന്നതിനാൽ **ദമനഃ**. അഹം സഃ (ഞാൻ അവൻ-പരമാത്മാവ് ആണ്) എന്ന ജ്ഞാനം വന്നവരുടെ സംസാരഭയം ഹനിക്കുന്നതിനാൽ **ഹംസഃ**. ഹന്തി-ഗമിക്കുന്നു, സർവ്വശരീരങ്ങളിലും ഗമിക്കുന്നു എന്നതുകൊണ്ടും ഹംസഃ എന്നാവാം. ശോഭനമായ പർണം ഉള്ളതിനാൽ **സുപർണഃ**. 'ദ്വാ സുപർണാ' എന്നുള്ള ഉപനിഷദ്വാചനം നോക്കുക. ഭുജംകൊണ്ട് ഗമിക്കുന്നവരിൽ ഉത്തമനായതിനാൽ **ഭുജഗോത്തമഃ**. ഹിരണ്യംപോലെ മംഗളമയമായ നാഭി ഉള്ളതിനാൽ **ഹിരണ്യനാഭഃ**. ഹിതവും രമണീയവും ആയ നാഭിയുള്ളതിനാലും ആകാം. ബദരികാശ്രമത്തിൽ നരനാരായണരൂപേണ ശോഭനമായ തപസ്സ് അനുഷ്ഠിച്ചതുകൊണ്ട് **സുതപാഃ**. പത്മംപോലെ വൃത്തമായ നാഭിയുള്ളതിനാൽ അഥവാ ഹൃദയപത്മത്തിന്റെ നാഭിയിൽ (മദ്ധ്യത്തിൽ) പ്രകാശിക്കുന്നതുകൊണ്ട് **പത്മനാഭഃ**. പ്രജകളുടെ പതി-പിതാവ് **പ്രജാപതിഃ**.

അമൃത്യുഃ സർവ്വദൃക്സിംഹഃ
സന്ധാതാ സന്ധിമാൻസ്ഥിരഃ
അജോ ദുർമ്മർഷണഃ ശാസ്താ
വിശ്രുതാത്മാ സുരാരിഹാ. ൨൨

ഗുരുർഗ്ഗുരുതമോ ധാമ
സത്യഃ സത്യപരാക്രമഃ
നിമിഷോഽനിമിഷഃ സ്രഗ്വീ
വാചസ്പതിരുദാരധീഃ. ൨൩

---

ശ്ലോ:—൨൨. മൃത്യു—വിനാശമോ വിനാശകാരണമോ ഇല്ലാത്തതിനാൽ അമൃത്യുഃ. പ്രാണികളുടെ സർവ്വകർമ്മങ്ങളെയും സ്വാഭാവികമായ ബോധംകൊണ്ട് ദർശിക്കുന്നതിനാൽ സർവ്വദൃക്. ഹിംസി (സംഹരി)ക്കുന്നതിനാൽ സിംഹഃ.

ഇങ്ങനെ രണ്ടാമത്തെ നൂറു നാമങ്ങളും വ്യാഖ്യാനിച്ചു.

പ്രാണികളെ കർമ്മഫലങ്ങളോടു സന്ധിപ്പിക്കുന്നതിനാൽ സന്ധാതാ. ഫലഭോക്താവും അവനായതുകൊണ്ട് സന്ധിമാൻ. സദാ ഏകരൂപനാകനിമിത്തം സ്ഥിരഃ. അജതി—ഗമിക്കുന്നു എന്നതിനാൽ അജഃ. ദാനവാദികൾക്ക് മർഷണം ചെയ്വാൻ—സഹിക്കാൻ ശക്യനല്ലാത്തതിനാൽ ദുർമ്മർഷണഃ. ശ്രുതിസ്മൃത്യാദികൾകൊണ്ട് സർവ്വരെയും അനുശാസിക്കുന്നതിനാൽ ശാസ്താ. വിശേഷേണ ശ്രുതമായ സത്യജ്ഞാനാദിലക്ഷണമായ ആത്മാവുള്ളതിനാൽ വിശ്രുതാത്മാ. സുരാരികളെ ഹനിക്കുന്നതിനാൽ സുരാരിഹാ.

ശ്ലോ:—൨൩. സമസ്തവിദ്യകളുടെയും ഉപദേഷ്ടാവായതുകൊണ്ട് അഥവാ സർവ്വത്തിന്റെയും ജനകനായതുകൊണ്ട് ഗുരുഃ. ബ്രഹ്മവിദ്യാസമ്പ്രദായകർത്താക്കളായ വിരിഞ്ചാദിഗുരുക്കന്മാരുടെയും ഗുരുവായതിനാൽ ഗുരുതമഃ. ജ്യോതിസ്സു തന്നെ ധാമ. അഥവാ സർവ്വകാമങ്ങളുടെയും ആസ്പദം ധാമ. സത്യവചനമായ ധർമ്മത്തിന്റെ രൂപംകൊണ്ട് സത്യഃ.

അഗ്രണീർഗ്രാമണീഃ ശ്രീമാൻ
ന്യായോ നേതാ സമീരണഃ
സഹസ്രമൂർദ്ധാ വിശ്വാത്മാ
സഹസ്രാക്ഷഃ സഹസ്രപാത്. ൩൭

---

സത്യത്തിന്റെയും സത്യമായതിനാൽ സത്യഃ. സത്യമായ അനിഷ്ഫലമായ പരാക്രമം ഉള്ളതിനാൽ സത്യപരാക്രമഃ. യോഗനിദ്രാരതനായി നേത്രങ്ങൾ നിമീലിതങ്ങളായിരിക്കുന്നതിനാൽ നിമിഷഃ. നിത്യപ്രബുദ്ധരൂപത്വം നിമിത്തം അനിമിഷഃ അഥവാ മത്സ്യരൂപത്താലോ ആത്മരൂപത്താലോ അനിമിഷഃ. ഭൂതതന്മാത്രരൂപമായ വൈജയന്തി എന്നുപേരുള്ള സ്രക്ക (മാല) ധരിച്ചിരിക്കുന്നതിനാൽ സ്രഗ്വീ. വാക്കിന്റെ-വിദ്യയുടെ പതി വാചസ്പതിഃ. സർവ്വാർത്ഥവിഷയമായ ധീ-ബുദ്ധി ഉള്ളതിനാൽ ഉദാരധീഃ. വാചസ്പതിരുദാരധീഃ എന്നുള്ളത് ഏകനാമമാണ്.

ശ്ലോ:—൩൭. അഗ്രമായ-പ്രകൃഷ്ടമായ പദത്തിലേക്കു മുമുക്ഷുക്കളെ നയിക്കുന്നതിനാൽ അഗ്രണീഃ. ഭൂതഗ്രാമത്തിന്റെ (ഭൂതസമൂഹത്തിന്റെ) നേതൃത്വംമൂലം ഗ്രാമണീഃ. ശ്രീയെന്നാൽ കാന്തി, സർവ്വാതിശായിയായതു അതുള്ളതിനാൽ ശ്രീമാൻ. പ്രമാണങ്ങൾക്ക് അനുഗ്രാഹകമായി അഭേദഭാവത്തെ സ്ഥാപിക്കുന്ന തർക്കം ന്യായഃ. ജഗദ്യന്ത്രത്തെ നടത്തുന്നതിനാൽ നേതാ. ശ്വാസരൂപത്തിൽ ഭൂതങ്ങളെ ചേഷ്ടിപ്പിക്കുന്നതിനാൽ സമീരണഃ. സഹസ്രങ്ങളായ (അനന്തമായ) മൂർദ്ധാക്കൾ ഉള്ളതിനാൽ സഹസ്രമൂർദ്ധാ. വിശ്വത്തിന്റെ ആത്മാവായതിനാൽ വിശ്വാത്മാ. സഹസ്രങ്ങളായ അക്ഷികൾ ഉള്ളതിനാൽ സഹസ്രാക്ഷഃ. സഹസ്രങ്ങളായ പാദങ്ങൾ ഉള്ളതിനാൽ സഹസ്രപാത്.

“സഹസ്രശീർഷാ പുരുഷഃ സഹസ്രാക്ഷഃ സഹസ്രപാത്” എന്നു ശ്രുതി.

ആവർത്തനോ നിവൃത്താത്മാ
സംവൃതഃ സംപ്രമർദ്ദനഃ
അഹഃസംവർത്തകോ വഹ്നി-
രനിലോ ധരണീധരഃ. ൨൫

സുപ്രസാദഃ പ്രസന്നാത്മാ
വിശ്വധൃഗ്വിശ്വഭുഗ്വിഭുഃ
സത്കർത്താ സത്കൃതഃ സാധു-
ർജ്ജഹ്നുർന്നാരായണോ നരഃ. ൨൬

---

ശ്ലോ:—൨൫. സംസാരചക്രത്തെ ആവർത്തിപ്പിക്കുക ശീലമായിട്ടുള്ളവൻ **ആവർത്തനഃ.** സംസാരബന്ധത്തിൽനിന്നു നിവൃത്തമായ ആത്മാവോടു (സ്വരൂപത്തോടു) കൂടിയവൻ **നിവൃത്താത്മാ.** ആച്ഛാദകശക്തിയായ അവിദ്യയാൽ സംവൃതനായതിനാൽ **സംവൃതഃ.** രുദ്രകാലാദികളായ വിഭൂതികളെക്കൊണ്ടു സമ്യക്കാകുംവണ്ണം പ്രമർദ്ദനംചെയ്യുന്നതുകൊണ്ടു **സംപ്രമർദ്ദനഃ.** അഹസ്സുകളെ ശരിയായി പ്രവർത്തിപ്പിക്കുന്നതുകൊണ്ടു **അഹഃസംവർത്തകഃ.** സൂര്യരൂപനായ ഭഗവാൻ എന്നർത്ഥം. വഹിക്കുന്നതിനാൽ **വഹ്നിഃ.** അനിലയനനാ (പ്രത്യേകിച്ചുനിലയം ഇല്ലാത്തതിനാൽ) യതിനാൽ, അഥവാ അനാദിത്വത്തിനാൽ അല്ലെങ്കിൽ അനനം (ശ്വസിക്കുക, പ്രാണനംചെയ്ക) ശീലിത്വം **അനിലഃ.** ആദിശേഷരൂപത്തിലും വരാഹരൂപത്തിലും ധരണിയെ ധരിക്കുന്നതിനാൽ **ധരണീധരഃ.**

ശ്ലോ:—൨൬. അപകാരികളായ ശിശുപാലാദികൾക്കും മോക്ഷപ്രദനായതിനാൽ ശോഭനമായ പ്രസാദത്തോടുകൂടിയവൻ **സുപ്രസാദഃ.** രജസ്തമസ്സുകളാൽ കലുഷമാക്കപ്പെടാത്ത ആത്മാ (അന്തഃകരണം) ഉള്ളവൻ **പ്രസന്നാത്മാ.** അല്ലെങ്കിൽ പ്രസന്നസ്വഭാവൻ—കാരുണികൻ എന്നർത്ഥം. സർവ്വകാമങ്ങളും സാധിച്ചവനായതുകൊണ്ടും പ്രസന്നാത്മാവെന്നു പറയാം. വിശ്വത്തെ സമർത്ഥമായി ധരിക്കുന്നതിനാൽ **വിശ്വ-**

അസംഖ്യേയോഽപ്രമേയാത്മാ
വിശിഷ്ടഃ ശിഷ്ടകൃച്ഛുചിഃ
സിദ്ധാർത്ഥഃ സിദ്ധസങ്കല്പഃ
സിദ്ധിദഃ സിദ്ധിസാധനഃ ൨൭

---

ഭുക്. വിശേഷേണ ഭുജിക്കുന്നു അഥവാ ഭുനക്തി (പാലിക്കുന്നു) എന്നതിനാൽ വിശ്വഭുക്. ഹിരണ്യഗർഭാദിരൂപത്തിൽ വിവിധമായി ഭവിക്കുന്നതുകൊണ്ടു വിഭുഃ. സൽകരിക്കുന്നു-പൂജിക്കുന്നു എന്നതിനാൽ സത്കർത്താ. പൂജിതന്മാരാലും പൂജിതനായതിനാൽ സത്കൃതഃ. ന്യായപ്രവൃത്തനാകയാൽ സാധുഃ. സകലവും സാധിക്കുന്നതുകൊണ്ടും സാധു. സംഹാരകാലത്തിൽ ജനങ്ങളെ അപഹ്നവനം ചെയ്യുന്നു-മറയ്ക്കുന്നു-നശിപ്പിക്കുന്നു എന്നതിനാൽ ജഹ്നുഃ. അഭക്തന്മാരെ ജഹാതി-ഉപേക്ഷിക്കുന്നു എന്നതുകൊണ്ടും ജഹ്നു. നര-ആത്മാ-ആത്മാവിൽനിന്നു ജനിച്ചവ നാരങ്ങൾ. ആ നാരങ്ങളായ കാര്യങ്ങളെ കാരണരൂപത്തിൽ വ്യാപിച്ചിരിക്കുന്നു എന്നതുകൊണ്ടു് നാരങ്ങളായ അയനത്തോടുകൂടിയ ഭഗവാൻ നാരായണഃ.

നരാജ്ജാതാനി തത്ത്വാനി നാരാണീതി തതോ വിദുഃ
താന്യേവ ചായനം തസ്യ തേന നാരായണഃ സ്മൃതഃ (മഹാഭാരതം)

നയിക്കുന്നതിനാൽ നരഃ.

നയതീതി നരഃ പ്രോക്തഃ പരമാത്മാ സനാതനഃ

ശ്ലോ-൨൭. സംഖ്യ നാമരൂപഭേദാദികവും തന്നിൽ ഇല്ലാത്തതിനാൽ അസംഖ്യേയഃ. അപ്രമേയമായ ആത്മാവോടു (സ്വരൂപത്തോടു) കൂടിയവൻ അപ്രമേയാത്മാ. സർവ്വത്തെയും അതിശയിച്ചിരിക്കുന്നതുകൊണ്ടു വിശിഷ്ടഃ. ശിഷ്ടം (ശാസനം) ചെയ്യുന്നതുകൊണ്ടു് അഥവാ ശിഷ്ടന്മാരെ പാലിക്കുന്നതുകൊണ്ടു് ശിഷ്ടകൃത്. നിരഞ്ജനൻ (അഞ്ജനം-മാലിന്യം-ഇല്ലാത്തതിനാൽ) ആയതിനാൽ ശുചിഃ. സിദ്ധമായ (സാധിച്ച) അർത്ഥത്തോടുകൂടിയവൻ സിദ്ധാർത്ഥഃ. 'സത്യകാമഃ' എന്നു ശ്രുതി. സിദ്ധമായ സങ്കല്പത്തോടുകൂടിയവൻ സിദ്ധസങ്കല്പഃ. 'സത്യസങ്ക

വൃഷാഹീ വൃഷഭോ വിഷ്ണുർ
വൃഷപർവാ വൃഷോദരഃ
വർദ്ധനോ വർദ്ധമാനശ്ച
വിവിക്തഃ ശ്രുതിസാഗരഃ ൪൯
സുഭുജോ ദുർദ്ധരോ വാഗ്മീ
മഹേന്ദ്രോ വസുദോ വസുഃ
നൈകരൂപോ ബൃഹദ്രൂപഃ
ശിപിവിഷ്ടഃ പ്രകാശനഃ ൫൦

---

ഷ്ട്' എന്ന ശ്രുതി. കർത്താക്കന്മാർക്ക സ്വാധികാരാനുരൂപമായ സിദ്ധിയെ (ഫലത്തെ) ദാനം ചെയ്യുന്നതിനാൽ സിദ്ധിദഃ. സിദ്ധിയുടെ സാധകത്വം നിമിത്തം (സിദ്ധിയെ സാധിപ്പിക്കുന്നതുകൊണ്ടു്) സിദ്ധിസാധനഃ.

ശ്ലോ:—൪൯. വൃഷഃ എന്നാൽ ധർമ്മം അഥവാ പുണ്യം. അതാകുന്ന അഹസ്സോടുകൂടിയ ചാതുർമാസ്യാദിയായ യജ്ഞം വൃഷാഹഃ. അതുള്ളതിനാൽ ഭഗവാൻ വൃഷാഹീ. ഭക്തന്മാർക്കു് അനുഗ്രഹങ്ങളെ വർഷിക്കുന്നതിനാൽ വൃഷഭഃ. വിക്രമണം മൂലം വിഷ്ണുഃ. പരമമായ ധർമ്മത്തെ ആരോഹണം ചെയ്വാൻ ഇച്ഛിക്കുന്നവർക്കു് സോപാനപർവങ്ങളും വൃഷരൂപങ്ങളായിട്ടാണെന്നു പറയുന്നു. അതുകൊണ്ടു് ഭഗവാൻ വൃഷപർവാ. പ്രജകൾക്കു് ഇഷ്ടം വർഷിക്കുന്നവ എന്ന തോന്നുമാറുള്ള ഉദരം ഉള്ളതുകൊണ്ടു് വൃഷോദരഃ. വർദ്ധിക്കുന്നതിനാൽ വർദ്ധനഃ. പ്രപഞ്ചരൂപത്തിൽ വർദ്ധിക്കുന്നതിനാൽ വർദ്ധമാനഃ. ഇങ്ങനെ വർദ്ധിക്കുന്നവനായിട്ടു് പ്രത്യേകം സ്ഥിതിചെയ്യുന്നതുകൊണ്ടു് (പ്രപഞ്ചത്തോടു ബന്ധമില്ലാതെയിരിക്കുന്നതുകൊണ്ടു്) വിവിക്തഃ. സാഗരത്തിൽ ജലം എന്നപോലെ ശ്രുതികൾ അദ്ദേഹത്തിൽ നിധാനം ചെയ്യപ്പെട്ടിരിക്കുന്നതിനാൽ ശ്രുതിസാഗരഃ.

ലോകരക്ഷാകരങ്ങളായ ശോഭനങ്ങളായ ഭുജങ്ങളും ഉള്ളതിനാൽ സുഭുജഃ. അന്യർക്ക ധരിക്കാൻ അശക്യങ്ങളായി ലോകധാരകങ്ങളായ

ഓജസ്തേജോദ്യുതിധരഃ
പ്രകാശാത്മാ പ്രതാപനഃ
ഋദ്ധഃസ്പഷ്ടാക്ഷരോ മന്ത്ര-
ശ്ചന്ദ്രാംശുർഭാസ്കരദ്യുതിഃ. ൨൯
അമൃതാംശൂദ്ഭവോ ഭാനുഃ
ശശബിന്ദുഃ സുരേശ്വരഃ
ഔഷധം ജഗതഃസേതുഃ
സത്യധർമ്മപരാക്രമഃ ൩൦

---

പൃഥിവ്യാദികളെയും ധരിക്കുന്നതിനാലും, തന്നെ മററാക്കും ധരിപ്പാൻ ശക്യമല്ലാത്തതിനാലും ദുർദ്ധരഃ. മുമുക്ഷുക്കളാൽ ധ്യാനസമയത്തു ഹൃദയത്തിൽ ദുഃഖേന (ബുദ്ധിമുട്ടി) ധരിക്കപ്പെടുന്നതിനാലും ദുർദ്ധരഃ. ബ്രഹ്മമയിയായ വാക്ക് അദ്ദേഹത്തിൽനിന്നു നിസ്സരിച്ചുകൊണ്ട് വാഗ്മീ. മഹാനും ഇന്ദ്രനുമായതിനാൽ മഹേന്ദ്രഃ. ഈശ്വരന്മാരുടെയും ഈശ്വരൻ എന്നർത്ഥം. വസുവിനെ (ധനത്തെ) ദാനംചെയ്യുന്നതിനാൽ വസുദഃ. 'അന്നാദോ വസുദാനഃ' എന്നു ശ്രുതി. ദാനം ചെയ്യപ്പെടുന്ന വസുവും ആ ഭഗവാൻ തന്നെയാകയാൽ വസുഃ. ആത്മസ്വരൂപത്തെ മായയാൽ ആച്ഛാദനം ചെയ്യുന്നതിനാലും വസുഃ. അന്തരീക്ഷത്തിൽതന്നെ വസിക്കുന്നു. എന്നിങ്ങനെ അസാധാരണമായവിധം വസിക്കുന്നതുകൊണ്ടും വായു വസുഃ 'വസുരന്തരിക്ഷസത്' എന്നു ശ്രുതി. പ്രത്യേകം ഒരു രൂപമില്ലാത്തതിനാൽ നൈകരൂപഃ. വരാഹം ഇതുതുടങ്ങിയ ബൃഹത്തായ രൂപം ധരിച്ചതുകൊണ്ടു ബൃഹദ്രൂപഃ. ശിപികൾ=പശുക്കൾ, അവയിൽ യജ്ഞരൂപേണ പ്രവേശിക്കുന്നു-സ്ഥിതിചെയ്യുന്നു എന്നതിനാൽ ശിപിവിഷ്ടഃ. 'യജ്ഞോ വൈ വിഷ്ണുഃ പശവഃ ശിപിർയ്യജ്ഞ ഏവ പശുഷു പ്രതിതിഷ്ഠതി' എന്നു ശ്രുതി. ശിപികൾ എന്നതിന് രശ്മികൾ എന്നർത്ഥമുണ്ട്. അവയിൽ നിവിഷ്ടനായവൻ എന്നർത്ഥത്തിലും ശിപിവിഷ്ടഃ. സകലതിന്റെയും പ്രകാശകൻ എന്ന സ്വഭാവം നിമിത്തം പ്രകാശനഃ.

ശ്ലോ:—൩൦. ഓജസ്സ്—പ്രാണബലം; തേജസ്സ്—ശൌര്യാദികളായ ഗുണങ്ങളും; ദ്യുതി—ദീപ്തി, ഇവയെ ധരിക്കുന്നതിനാൽ **ഓജസ്തേജോദ്യുതിധരഃ**. അല്ലെങ്കിൽ ഓജഃ, തേജഃ, എന്നു രണ്ടു നാമങ്ങളാകും. 'ബലം ബലവതാം ചാഹം തേജസ്തേജസ്വിനാമഹം' എന്നു ഭഗവദ്വചനം. ജ്ഞാനലക്ഷണമായ ദ്യുതിയെ ധരിക്കുന്നതിനാൽ ദ്യുതിധരഃ. പ്രകാശസ്വരൂപമായ ആത്മാവോടുകൂടിയവൻ **പ്രകാശാത്മാ**. സൂര്യാദിവിഭൂതികൾകൊണ്ടു് വിശ്വത്തെ പ്രതപിപ്പിക്കുന്നതിനാൽ **പ്രതാപനഃ**. ധർമ്മജ്ഞാനവൈരാഗ്യാദികളോടുകൂടിയതിനാൽ **ഋദ്ധഃ**. സ്പഷ്ടം (ഉദാത്തം) ആയ—ഓംകാരലക്ഷണമായ അക്ഷരം അദ്ദേഹത്തിനുള്ളതിനാൽ **സ്പഷ്ടാക്ഷരഃ**. ഋഗ്യജുസ്സാമലക്ഷണനായതിനാൽ **മന്ത്രഃ**. അല്ലെങ്കിൽ മന്ത്രബോധ്യത്വംകൊണ്ടു മന്ത്രഃ. സംസാരതാപമായ കഠോരരശ്മികൊണ്ടു തപിച്ചിരിക്കുന്ന മനസ്സുകൾക്കു് ചന്ദ്രരശ്മിപോലെ ആഹ്ലാദകരനായതിനാൽ **ചന്ദ്രാംശുഃ**. ഭാസ്കരദ്യുതിയോടുള്ള സാധർമ്മ്യംകൊണ്ടു് **ഭാസ്കരദ്യുതിഃ**. ചന്ദ്രന്റെയും സൂര്യന്റെയും പ്രകാശം ഭഗവാൻതന്നെയാകുന്നെന്നു സൂചന.

ശ്ലോ:—൩൧. പാലാഴികടഞ്ഞപ്പോൾ, അമൃതാംശുവിന്റെ ഉത്ഭവം അദ്ദേഹത്തിൽനിന്നായതുകൊണ്ടു് **അമൃതാംശൂദ്ഭവഃ**. ഭാനംചെയ്യുന്നതുകൊണ്ടു് **ഭാനുഃ**. ശശം (മുയൽ) പോലെയുള്ള ബിന്ദു—ലാഞ്ഛനം ഉള്ളതിനാൽ ശശബിന്ദുഃ ചന്ദ്രൻ—ചന്ദ്രനെപ്പോലെ പ്രജകളെ പോഷിപ്പിക്കുന്നതുകൊണ്ടു് **ശശബിന്ദുഃ**. സുരന്മാരുടെ (ശോഭനദാതാക്കളുടെയും) ഈശ്വരനായതിനാൽ **സുരേശ്വരഃ**. സംസാരരോഗത്തിന്റെ ഔഷധമായതിനാൽ **ഔഷധം**. ജഗത്തുകളുടെ (ജനങ്ങളുടെ) സമുത്താരണഹേതുവായതുകൊണ്ടു് അഥവാ വർണ്ണാശ്രമാദികൾക്കു് സേതുപോലെയിരിക്കുന്നതുകൊണ്ടു് **ജഗതഃസേതുഃ**. സത്യങ്ങളായ—അവിതഥങ്ങളായ—ധർമ്മങ്ങളും ജ്ഞാനാദികളായ ഗുണങ്ങളും പരാക്രമവും ഉള്ളതിനാൽ **സത്യധർമ്മപരാക്രമഃ**.

ഭൂതഭവ്യഭവന്നാഥഃ
പവനഃ പാവനോഽനലഃ
കാമഹാ കാമകൃത് കാന്തഃ
കാമഃ കാമപ്രദഃ പ്രഭുഃ ൭൪
യുഗാദികൃദ്യുഗാവർത്തോ
നൈകമായോ മഹാശനഃ
അദൃശ്യോ വ്യക്തരൂപശ്ച
സഹസ്രജിദനന്തജിത്. ൭൫

---

ശ്ലോ:—൭൪. ഭൂതഭവ്യഭവത്തുക്കളായ (സകലകാലങ്ങളിലും ഉള്ള) ഭൂതങ്ങളുടെ നാഥൻ; അവയാൽ യാചിക്കപ്പെടുന്ന, അവയെ തപിപ്പിക്കുന്ന, അവയുടെ ഈശനായിരിക്കുന്ന, അഥവാ അവയെ ശാസിക്കുന്ന എന്നതിനാൽ ഭൂതഭവ്യഭവന്നാഥഃ. പവിക്കുന്നു—വീശുന്നു എന്നതിനാൽ പവനഃ. 'പവനഃ പവതാമസ്മി' എന്നു ഗീത. പാവനമാക്കുന്നതിനാൽ പാവനഃ. അനങ്ങളെ—പ്രാണങ്ങളെ—ആത്മാവെന്നനിലയിൽ ലാതി (സ്വീകരിക്കുന്നു) എന്നതിനാൽ ജീവൻ അനലഃ. അലം—പര്യാപ്തം, ഇല്ലാത്തതുകൊണ്ടും അനലഃ. മുമുക്ഷുക്കളുടെയും ഭക്തന്മാരുടെയും ഹിംസകന്മാരുടെയും കാമങ്ങളെ ഹനിക്കുന്നതിനാൽ കാമഹാ. സാത്വികന്മാരുടെ കാമങ്ങളെ ചെയ്യുന്നതിനാൽ കാമകൃത്. കാമന്റെ—പ്രദ്യുമ്നന്റെ ജനകനായതിനാലും കാമകൃത്. അഭിരൂപതമനായതിനാൽ കാന്തഃ. പുരുഷാർത്ഥകാംക്ഷികളാൽ കാമിക്കപ്പെടുന്നതുകൊണ്ടു കാമഃ. ഭക്തന്മാർക്കു കാമങ്ങളെ പ്രകർഷേണ ദാനം ചെയ്യുന്നതിനാൽ കാമപ്രദഃ. പ്രകർഷേണ ഭവിക്കു(സ്ഥിതിചെയ്യു)ന്നതിനാൽ പ്രഭുഃ.

ശ്ലോ:—൭൫. യുഗാദികാലഭേദത്തിന്റെ കർത്തൃത്വംകൊണ്ടു യുഗാദികൃത്. യുഗങ്ങളുടെ ആരംഭം ചെയ്യുന്നവൻ എന്നുമാകാം.

ഇങ്ങനെ മൂന്നാമത്തെ നൂറു നാമം വ്യാഖ്യാനിച്ചു.

കാലാത്മാവായി കൃതാദിയുഗങ്ങളെ ആവർത്തിപ്പിക്കുന്നതിനാൽ യുഗാവർത്തഃ. ഏകമായയല്ല, ബഹുവായ മായയുള്ളവൻ നൈക-

ഇഷ്ടോऽവിശിഷ്ടഃ ശിഷ്ടേഷ്ടഃ
ശിഖണ്ഡീ നഹുഷോ വൃഷഃ
ക്രോധഹാ ക്രോധകൃത് കർത്താ
വിശ്വബാഹുർമഹീധരഃ ൫൭

മായഃ. കല്പാന്തത്തിൽ സർവ്വം ഗ്രസിക്കുന്നതുകൊണ്ടു് മഹത്തായ അശനമുള്ളതിനാൽ **മഹാശനഃ**. ബുദ്ധീന്ദ്രിയങ്ങൾക്കു അഗമ്യനായതിനാൽ **അദൃശ്യഃ**. സ്ഥൂലരൂപേണ വ്യക്തമായ രൂപം ഉള്ളതിനാൽ **വ്യക്തരൂപഃ**. സ്വയംപ്രകാശനായതിനാൽ യോഗികൾക്കു വ്യക്തരൂപഃ എന്നുമാകാം. സഹസ്രങ്ങളായി അസുരന്മാരെ യുദ്ധത്തിൽ ജയിക്കുന്നതിനാൽ **സഹസ്രജിത്**. യുദ്ധക്രീഡാദികളിൽ സർവ്വഭൂതങ്ങളെയും സർവ്വത്ര അചിന്ത്യശക്തിമൂലം ജയിക്കുന്നതിനാൽ **അനന്തജിത്**.

ശ്ലോ:—൫൭ പരമാനന്ദാത്മകത്വം മൂലം പ്രിയനായതുകൊണ്ടു് **ഇഷ്ടഃ**. അഥവാ യജ്ഞംകൊണ്ടു പൂജിതനായതിനാൽ ഇഷ്ടഃ. സകലത്തെയും അന്തര്യാമിയായി സ്ഥിതിചെയ്യുന്നതിനാൽ **അവിശിഷ്ടഃ**. ശിഷ്ടന്മാരാൽ ഇഷ്ട (യാഗം ചെയ്യപ്പെട്ടനായി)നായതുകൊണ്ടു് അഥവാ പൂജിതനായതുകൊണ്ടു് **ശിഷ്ടേഷ്ടഃ**. ശിഖണ്ഡം—മയിൽപ്പീലിയായ അലങ്കാരം ഉള്ളതുകൊണ്ടു് **ശിഖണ്ഡീ**. ഗോപവേഷധരനായ ഭഗവാൻ എന്നർത്ഥം. മായകൊണ്ടു ഭൂതങ്ങളെ നഹ്യതി (ബന്ധിക്കുന്നു) എന്നതിനാൽ **നഹുഷഃ**. കാമങ്ങളുടെ വർഷണംകൊണ്ടു് **വൃഷഃ**.* ധർമ്മസ്വരൂപനായ ഭഗവാൻ എന്നു സാരം. സാധുക്കളുടെ ക്രോധത്തെ ഹനിക്കുന്നതിനാൽ **ക്രോധഹാ**. അസാധുക്കളിൽ ക്രോധത്തെ ചെയ്യുന്നതിനാൽ **ക്രോധകൃത്**. ജഗത്തിനെ ചെയ്യു (സൃഷ്ടിക്കു)ന്നതുകൊണ്ടു് **കർത്താ**. ജഗത്തെല്ലാം ഭഗവാന്റെ കർമ്മമാണു്. ആ കർമ്മത്തിന്റെ കർത്താവെന്നർത്ഥം. ക്രോധകൃത്തുകളായ അസുരന്മാരുടെ കർത്താവു് (ഛേദകൻ) എ

---

* വൃഷോ ഹി ഭഗവാൻ ധർമ്മഃ സ്മൃതോ ലോകേഷു ഭാരത!
നൈഘണ്ടുകപദാഖ്യാനൈർവിദ്ധി മാം വൃഷ ഇത്യുത (മഹാഭാരതം)

അച്യുതഃ പ്രഥിതഃ പ്രാണഃ
പ്രാണദോ വാസവാനുജഃ
അപാംനിധിരധിഷ്ഠാന-
മപ്രമത്തഃ പ്രതിഷ്ഠിതഃ. ൪൯

സ്കന്ദഃ സ്കന്ദധരോ ധുര്യോ
വരദോ വായുവാഹനഃ
വാസുദേവോ ബൃഹദ്ഭാനു-
രാദിദേവഃ പുരന്ദരഃ. ൫൦

---

ന്റെ 'ക്രിയാകൃത്കർത്താ' എന്ന് ഒരു നാമമായിട്ടും എടുക്കാം. വിശ്വങ്ങളുടെ ആലംബനങ്ങളായി വിശ്വങ്ങളായ (അനവധി) ബാഹുക്കൾ ഉള്ളതിനാൽ **വിശ്വബാഹുഃ**. മഹിയെ (പൂജയെ അഥവാ ഭൂമിയെ) ധരിക്കുന്നതുകൊണ്ട് **മഹീധരഃ**.

ശ്ലോ.—൪൯. ഷഡ്ഭാവവികാരശൂന്യതാമൂലം **അച്യുതഃ**. 'ശാശ്വതം ശിവമച്യുതം' എന്ന ശ്രുതി. ജഗദുൽപത്ത്യാദികർമ്മങ്ങളെക്കൊണ്ട് പ്രസിദ്ധനായതിനാൽ **പ്രഥിതഃ**. സൂത്രാത്മാവായി പ്രജകളെ പ്രാണനം ചെയ്യുന്നതുകൊണ്ട് **പ്രാണഃ**. സുരന്മാർക്കു പ്രാണനെ—ബലത്തെ—ദാനം ചെയ്യുന്നതിനാൽ അഥവാ അസുരന്മാരുടെ ബലത്തെ ഭേദനം ചെയ്യുന്നതിനാൽ **പ്രാണദഃ**. അദിതിയിൽ കശ്യപന്റെ പുത്രനായി വാസവാനുജനായി ജനിച്ചതിനാൽ **വാസവാനുജഃ**. അപ്പുകൾ ആരിൽ നിധാനം ചെയ്യപ്പെടുന്നുവോ അവൻ **അപാംനിധിഃ**. "സരസാമസ്മി സാഗരഃ" എന്ന ഭഗവാൻ ഗീതയിൽ പറയുന്നു. ഉപാദാനകാരണമായിട്ട് ഭൂതങ്ങളിൽ അധിഷ്ഠാനം ചെയ്യുന്നതിനാൽ ബ്രഹ്മം **അധിഷ്ഠാനം**. അധികാരികൾക്കു കർമ്മാനുരൂപമായ ഫലം നൽകുന്നതിനാൽ പ്രമാദം പറ്റുന്നില്ല എന്നതിനാൽ **അപ്രമത്തഃ**. സ്വമഹിമയിൽത്തന്നെ സ്ഥിതനായതിനാൽ **പ്രതിഷ്ഠിതഃ**.

ശ്ലോ.—൫൦. സ്കന്ദതി—അമൃതരൂപത്തിൽ ഒഴുകുന്നു, അഥവാ വായുരൂപത്തിൽ ശോഷിപ്പിക്കുന്നു എന്നതിനാൽ **സ്കന്ദഃ**. സ്കന്ദനെ അഥവാ ധർമ്മപഥത്തെ ധരിക്കുന്നതിനാൽ **സ്കന്ദധരഃ**. സമസ്തഭൂതങ്ങളെ

പദ്മനാഭോƒരവിന്ദാക്ഷഃ
പദ്മഗർഭഃ ശരീരഭൃത്
മഹർദ്ധിരൃദ്ധോ വൃദ്ധാത്മാ
മഹാക്ഷോ ഗരുഡധ്വജഃ ൫൮

അതുലഃ ശരഭോ ഭീമഃ
സമയജ്ഞോ ഹവിർഹരിഃ
സർവ്വലക്ഷണലക്ഷണ്യോ
ലക്ഷ്മീവാൻ സമിതിഞ്ജയഃ ൫൯

---

ശത്തിൽ പ്രാണരൂപനായി വർത്തിക്കുന്നവനെന്നും ആകാം. പദ്മം ഹസ്തത്തിലുള്ളവൻ **പദ്മീ.** പദ്മനിഭങ്ങളായ ഈക്ഷണങ്ങളുള്ളവൻ **പദ്മനിഭേക്ഷണഃ.**

ശ്ലോ:—൫൮. പദ്മത്തിന്റെ നാഭിയിൽ—മദ്ധ്യത്തിൽ—ഇരിക്കുന്നതിനാൽ **പദ്മനാഭഃ.** അരവിന്ദസദൃശങ്ങളായ അക്ഷികൾ ഉള്ളതുകൊണ്ട് **അരവിന്ദാക്ഷഃ.** ഹൃദയപദ്മത്തിന്റെ ഗർഭത്തിൽ—മദ്ധ്യത്തിൽ—ഉപാസ്യനായിരിക്കകൊണ്ട് **പദ്മഗർഭഃ.** അന്നരൂപത്തിലോ പ്രാണരൂപത്തിലോ ശരീരികളുടെ ശരീരങ്ങളെ പോഷിപ്പിക്കുന്നതിനാൽ **ശരീരഭൃത്.** സ്വമായകൊണ്ടു ശരീരങ്ങളെ ധരിക്കുന്നവനെന്നുമാകാം. മഹത്തായ ഋദ്ധി—വിഭൂതി—ഉള്ളവൻ **മഹർദ്ധിഃ.** പ്രപഞ്ചരൂപത്തിൽ വർദ്ധിക്കുന്നതുകൊണ്ട് **ഋദ്ധഃ.** വൃദ്ധമായ—വൃദ്ധതനമായ—ആത്മാവോടുകൂടിയവൻ **വൃദ്ധാത്മാ.** മഹത്തുക്കളായ അക്ഷികൾ ഉള്ളതിനാൽ **മഹാക്ഷഃ.** ഗരുഡൻ ധ്വജത്തിന്ന് അടയാളമായിട്ടുള്ളതിനാൽ **ഗരുഡധ്വജഃ.**

ശ്ലോ: ൫൯. തുലാ—ഉപമാനം—ഇല്ലാത്തതിനാൽ **അതുലഃ.** "ന തത്സമോƒസ്ത്യഭ്യധികഃ കുതോƒന്യഃ" എന്ന ഗീ. ശീർണ്ണമാണതാം (നശിക്കുന്ന അവസ്ഥ) നിമിത്തം ശരീരങ്ങളെ ശരമെന്നു പറയുന്നു. അവയിൽ പ്രത്യഗാത്മാവായി ഭാസിക്കുന്നതിനാൽ **ശരഭഃ.** എല്ലാം അവനെത്തന്നെ ഭയപ്പെടുന്നതുകൊണ്ട് **ഭീമഃ.** സന്മാർഗ്ഗവർത്തികൾക്ക് അഭീമഃ

വിക്ഷരോ രോഹിതോ മാർഗോ
ഹേതുർദാമോദരഃ സഹഃ
മഹീധരോ മഹാഭാഗോ
വേഗവാനമിതാശനഃ ൫൨.

എന്നുമാകാം. സൃഷ്ടിസ്ഥിതിസംഹാരസമയത്തെ അറിയുന്നവൻ സമയജ്ഞഃ. സർവഭൂതങ്ങളിലും സമത്വമായ യജനമുള്ളതുകൊണ്ടും സമയജ്ഞഃ എന്നു വരാം. "സമത്വമാരാധനമച്യുതസ്യ" എന്നു പ്രഹ്ലാദൻ പറയുന്നു. യജ്ഞങ്ങളിൽ ഹവിർഭാഗത്തെ ഹരിക്കുന്നതിനാൽ ഹവിർഹരിഃ. അല്ലെങ്കിൽ ഹവിസ്സുകൊണ്ടു് ഹോമിക്കുന്നവൻ ഹവിഃ. സ്മൃതിമാത്രംകൊണ്ടു പാപത്തെ ഹരിക്കുന്നതിനാൽ ഹരിഃ. ഇങ്ങനെ രണ്ടു നാമങ്ങളുമാകാം. സർവലക്ഷണങ്ങളെ (പ്രമാണങ്ങളെ) കൊണ്ടും ലക്ഷണം (അതിനെപ്പറ്റിയുള്ള ജ്ഞാനം) ഉണ്ടാകുന്നു എന്നതിനാൽ അതു് സർവലക്ഷണലക്ഷണം—അതിൽ സാധു സർവലക്ഷണലക്ഷണ്യഃ. ഭഗവാനുമാത്രമേ പരമാത്മത്വം ഉള്ളു. ലക്ഷ്മി നിത്യവും വക്ഷസ്സിൽ വസിക്കുന്നതിനാൽ ലക്ഷ്മീവാൻ. സമിതിയെ—യുദ്ധത്തെ—ജയിക്കുന്നതുകൊണ്ടു് സമിതിഞ്ജയഃ. യുദ്ധങ്ങളിൽ ആർക്കും ഉണ്ടാകുന്ന ജയം ഭഗവൽപ്രസാദംമൂലമാണെന്നു സൂചന.

ശ്ലോ:—൫൨. ക്ഷരം—നാശം—ഇല്ലാത്തതിനാൽ വിക്ഷരഃ. സ്വാതന്ത്ര്യേണ രോഹിതമായ (ശോണ)മൂർത്തിയെ അഥവാ മത്സ്യമൂർത്തിയെ ധരിച്ചതിനാൽ രോഹിതഃ. മുമുക്ഷുക്കൾ ആ ദേവനെ മാർഗ്ഗണം ചെയ്യുന്നതുകൊണ്ടു് മാർഗ്ഗഃ. ആരുമൂലം പരമാനന്ദം പ്രാപിക്കപ്പെടുന്നുവോ അദ്ദേഹം മാർഗ്ഗഃ എന്നുമാകാം. ഉപാദാനകാരണവും നിമിത്തകാരണവും അദ്ദേഹം ആയതുകൊണ്ടു് ഹേതുഃ. ദമാദി സാധനംമൂലം ഉദരമായ—ഉൽകൃഷ്ടമായ മതി. ആ മതിയാൽ ഗമ്യനായതുകൊണ്ടു് ദാമോദരഃ. 'ദമാദ് ദാമോദരം വിദുഃ' എന്നു മഹാഭാരതം. യശോദയാൽ ദാമം (പാശം) കൊണ്ടു് ഉദരത്തിൽ ബദ്ധനായവൻ എന്നും ആകാം. ദാമങ്ങൾ ലോകനാമങ്ങളാണു്. അവ ഉദരത്തിൽ ഉള്ളവൻ ദാമോദരൻ എന്നുമാകാം. സർവത്തെയും അഭിഭവിപ്പിക്കുന്നതിനാൽ അഥവാ ക്ഷമിക്കുന്നതിനാൽ സഹഃ. ഗിരിരൂപത്തിൽ മഹിയെ ധരിക്കുന്നതിനാൽ മഹീധരഃ.

ഉദ്ഭവഃ ക്ഷോഭണോ ദേവഃ
ശ്രീഗർഭഃ പരമേശ്വരഃ
കരണം കാരണം, കർത്താ
വികർത്താ ഗഹനോ ഗുഹഃ ൩൮

---

സ്വേച്ഛയാ ദേഹം ധരിച്ച് മഹത്തുകളായ—ഉൽകൃഷ്ടങ്ങളായ—(ഭാഗജന്യങ്ങളായി) ഭോജനങ്ങളെ ഭുജിക്കുന്നതിനാൽ മഹാഭാഗഃ. അല്ലെങ്കിൽ മഹത്തായ ഭാഗം—ഭാഗ്യം—അവതാരങ്ങളിൽ ഉള്ളതിനാൽ മഹാഭാഗഃ. വേഗമുള്ളതിനാൽ വേഗവാൻ. 'അനേജദേകം മനസോ ജവീയഃ' എന്ന ശ്രുതി. സംഹാരസമയത്തിൽ വിശ്വത്തെയും അശിക്കുന്നതുകൊണ്ട് അമിതാശനഃ.

ശ്ലോ:— ൩൮. പ്രപഞ്ചോൽപത്തിയുടെ ഉപാദാനകാരണമായതുകൊണ്ട് ഉദ്ഭവഃ. ഭവത്തിൽ (സംസാരത്തിൽ) നിന്നും ഉദ്ഗതൻ (അതീതൻ) ആയതുകൊണ്ടും ഉദ്ഭവഃ എന്നാകാം. സൃഷ്ടികാലത്തിൽ പ്രകൃതിയിലും പുരുഷനിലും പ്രവേശിച്ച് ക്ഷോഭിപ്പിച്ചു എന്നതുകൊണ്ട് ക്ഷോഭണഃ.

"പ്രകൃതിം പുരുഷം ചൈവ പ്രവിശ്യാത്മേച്ഛയാ ഹരിഃ
ക്ഷോഭയാമാസ ഭഗവാൻ സർഗ്ഗകാലേ വ്യയാവ്യയൗ"

(വിഷ്ണുപുരാണം)

സർഗ്ഗാദികളെക്കൊണ്ടു ക്രീഡിക്കുന്നു, സുരാദികളെ വിജയിക്കാൻ ഇച്ഛിക്കുന്നു, സർവ്വഭൂതങ്ങളിലും വ്യവഹരിക്കുന്നു, ആത്മാവായി ദ്യോതിക്കുന്നു, സ്തുത്യന്മാരെക്കൊണ്ടു സ്തുതിക്കപ്പെടുന്നു, സർവ്വത്ര ഗമിക്കുന്നു—എന്നതിനാൽ ദേവഃ. ശ്രീ—വിഭൂതി—യാതൊരുവന്റെ ഉദരത്തിനുള്ളിൽ ഇരിക്കുന്നു—ജഗദ്രൂപയായിട്ട് ഗർഭത്തിൽ സ്ഥിതിചെയ്യുന്നു എന്നതുകൊണ്ട് ശ്രീഗർഭഃ. പരമനും ഈശനശീലനും (സകലത്തിന്റെയും ഈശനാകുന്ന സ്വഭാവമുള്ളവനും) ആയതിനാൽ പരമേശ്വരഃ. "സമം സർവ്വേഷു ഭൂതേഷു തിഷ്ഠന്തം പരമേശ്വരം" എന്ന ഭഗവദ്വചനം. ജഗദുൽപത്തിക്ക് സാധകതമമായതിനാൽ കരണം. ഉപാദാന നിമിത്തമായതിനാൽ കാരണം. സ്വതന്ത്രനായതിനാൽ കർത്താ. വിചിത്രമായി ഭുവനങ്ങ-

വ്യവസായോ വ്യവസ്ഥാനഃ
സംസ്ഥാനഃ സ്ഥാനദോ ധ്രുവഃ
പരർദ്ധിഃ പരമസ്പഷ്ട-
സ്തുഷ്ടഃ പുഷ്ടഃ ശുഭേക്ഷണഃ ൪൭

ചെയ്യുന്നതി(സൃഷ്ടിക്കുന്നതി)നാൽ വികർത്താ. ഭഗവാന്റെ സ്വരൂപമോ സാമർത്ഥ്യമോ ചേഷ്ടിതമോ അറിയാൻ ആർക്കും ശക്യമല്ലാത്തതിനാൽ ഗഹനഃ. സ്വരൂപാദികളെ സ്വമായകൊണ്ട് ഗൂഹനം ചെയ്യുന്നതിനാൽ ഗുഹഃ.

ശ്ലോ:—൪൭. സംവിന്മാത്രസ്വരൂപത്വം നിമിത്തം വ്യവസായഃ. സർവത്തിന്റെയും വ്യവസ്ഥിതി അദ്ദേഹത്തിലായതുകൊണ്ട് വ്യവസ്ഥാനഃ. ലോകപാലാദ്യധികാരങ്ങളേയും ജരായുജാണ്ഡജ-ഷികളേയും ബ്രാഹ്മണാദിവർണ്ണങ്ങളേയും ആശ്രമങ്ങളേയും മററും വിഭജിച്ച് വ്യവസ്ഥചെയ്യുന്നതുകൊണ്ടും വ്യവസ്ഥാനഃ. ഭൂതങ്ങൾക്ക് പ്രളയാത്മികയായ സംസ്ഥിതി തന്നിലുള്ളതുകൊണ്ട് അഥവാ അദ്ദേഹത്തിന്ന സമീചീനമായ സ്ഥാനം ഉള്ളതുകൊണ്ട് സംസ്ഥാനഃ. ധ്രുവാദികൾക്ക കർമ്മാനുരൂപമായ സ്ഥാനം ദാനം ചെയ്യുന്നതുകൊണ്ട് സ്ഥാനദഃ. വിനാശമില്ലാത്തതുകൊണ്ട് ധ്രുവഃ. പരമായ ഋദ്ധി—വിഭൂതി—ഉള്ളതിനാൽ പരർദ്ധിഃ. പരമായ മാ—ശോഭ—ഉള്ളതുമൂലം പരമഃ. അഥവാ സ്വാധീനസിദ്ധിയായതുകൊണ്ട സർവോൽകൃഷ്ടൻ. സംവിദാത്മതയാ സ്പഷ്ടഃ. പരമനും സ്പഷ്ടനും ആയതിനാൽ പരമസ്പഷ്ടഃ. പരമാനന്ദൈകരൂപത്വം നിമിത്തം തുഷ്ടഃ. സർവസംപൂർണ്ണനായതിനാൽ പുഷ്ടഃ. ഭഗവാന്റെ ഈക്ഷണം ശുഭം—ശുഭകരം—ആയതു മുമുക്ഷുക്കൾക്ക മോക്ഷദവും ഭോഗാർത്ഥികൾക്ക ഭോഗപ്രദവും സർവസന്ദേഹവിധ്വംസനകാരണവും പാപികൾക്ക് പാപനാശകവും (പാവനവും) ഹൃദയഗ്രന്ഥിവിച്ഛേദകരവും സർവകർമ്മങ്ങളുടെയും സമാപ്തികരവും അവിദ്യയുടെ നിവർത്തകവും ആയതിനാൽ ശുഭേക്ഷണഃ. "ഭിദ്യതേ ഹൃദയഗ്രന്ഥിശ്ഛിദ്യന്തേ സർവസംശയാഃ—" എന്ന ശ്രുതി.

രാമോ വിരാമോ വിരതോ
മാർഗ്ഗോ നേയോ നയോഽനയഃ
വീരഃ ശക്തിമതാം ശ്രേഷ്ഠോ
ധർമ്മോ ധർമ്മവിദുത്തമഃ ൪൩

വൈകുണ്ഠഃ പുരുഷഃ പ്രാണഃ
പ്രാണദഃ പ്രണവഃ പൃഥുഃ
ഹിരണ്യഗർഭഃ ശത്രുഘ്നോ
വ്യാപ്തോ വായുരധോക്ഷജഃ ൪൪

---

ശ്ലോ:—൪൩. നിത്യാനന്ദസ്വരൂപനായ അദ്ദേഹത്തിൽ യോഗികൾ രമിക്കുന്നു എന്നതുകൊണ്ട് രാമഃ.

'രമന്തേ യോഗിനോ യസ്മിന്നിത്യാനന്ദേ ചിദാത്മനി
ഇതി രാമപദേനൈതത് പരംബ്രഹ്മാഭിധീയതേ' (പത്മപുരാണം)

സ്വേച്ഛയാ രമണീയമായ രൂപം ധരിച്ച് ദാശരഥിയായി ജനിച്ച രാമൻ എന്നും അർത്ഥം വരാം. പ്രാണികളുടെ വിരാമം—അവസാനം—അദ്ദേഹത്തിലായതുകൊണ്ട് വിരാമഃ. വിഷയസേവയിൽ വിഗതമായ ചിത്തത്തോടുകൂടിയവനായതിനാൽ വിരതഃ. മുമുക്ഷുക്കളായ യോഗികൾ അദ്ദേഹത്തെ അറിഞ്ഞാൽ അമൃതത്വത്തിന്—മോക്ഷത്തിന്—യോഗ്യതയിത്തീരുന്നു എന്നതിനാൽ ഭഗവാൻ തന്നെ മാർഗ്ഗഃ. സമ്യഗ്ജ്ഞാനമായ മാർഗ്ഗത്തിൽകൂടി ജീവൻ പരമാത്മഭാവത്തിലേക്കു നയിക്കപ്പെടുന്നതിനാൽ നേയഃ. നയിക്കുന്നു എന്നതിനാൽ നയഃ. നേതാവ് എന്നർത്ഥം. അദ്ദേഹത്തിനു വേറെ നേതാവില്ലാത്തതിനാൽ അനയഃ.

ഇങ്ങനെ നാലാമത്തെ നൂറു നാമങ്ങളും വ്യാഖ്യാനിച്ചു.

വിക്രമശാലിത്വംമൂലം വീരഃ. ശക്തിമാന്മാരായ വിരിഞ്ചാദികളെക്കാൾ ശക്തിമാനായതുകൊണ്ട് ശക്തിമതാം ശ്രേഷ്ഠഃ. സർവ്വഭൂതങ്ങളെയും ധാരണംകൊണ്ട് ധർമ്മഃ. ശ്രുതികളും സ്മൃതികളും (ധർമ്മമൂലഗ്രന്ഥങ്ങൾ) ആരുടെ ആജ്ഞാരൂപം ഉണ്ടായവയാണോ അദ്ദേഹം തന്നെ ധർമ്മവിദുത്തമഃ.

ശ്ലോ:—൪൪. വിവിധമായ കുണ്ഠ (ഗതിയുടെ പ്രതിഹതി—വിഘ്നം) വികുണ്ഠാ; വികുണ്ഠയുടെ കർത്താവായതിനാൽ വൈകുണ്ഠഃ. ജഗദാരംഭ

ഋതുഃ സുദർശനഃ കാലഃ
പരമേഷ്ഠീ പരിഗ്രഹഃ.
ഉഗ്രഃ സംവത്സരോ ദക്ഷോ
വിശ്രാമോ വിശ്വദക്ഷിണഃ. ൪൧

---

ത്തിൽ വിശ്ലിഷ്ടങ്ങളായ ഭൂതങ്ങളെ പരസ്പരം സംശ്ലേഷിപ്പിച്ച് അവയുടെ ഗതിയെ ഭഗവാൻ പ്രതിബന്ധിക്കുന്നു. സർവ്വത്തിന്റെയും പുരാ(മുമ്പുള്ളതുകൊണ്ട്) സ്ഥിതി ചെയ്യുന്നതുകൊണ്ട് അഥവാ സർവ്വ പാപത്തിന്റെയും സൂദനം (നാശനം) നിമിത്തം പുരുഷഃ. ഹൃദയപുരിയിൽ ശയിക്കുന്നതുകൊണ്ടും പുരുഷഃ. ക്ഷേത്രജ്ഞരൂപത്തിൽ പ്രാണനം ചെയ്യുന്നു അഥവാ പ്രാണരൂപത്തിൽ ചേഷ്ടിപ്പിക്കുന്നു എന്നതിനാൽ പ്രാണഃ. പ്രാണികളുടെ പ്രാണങ്ങളെ പ്രളയാദികളിൽ ഖണ്ഡിക്കുന്നതിനാൽ പ്രാണദഃ. പ്രണൗതി (ഓം എന്ന് ഉച്ചരിക്കുന്നു) എന്നതിനാൽ പ്രണവഃ. അഥവാ പ്രണമിക്കപ്പെടുന്നതിൽ പ്രണവഃ.

'പ്രണമന്തീഹ യം വേദാസ്തസ്മാത് പ്രണവ ഉച്യതേ'(സനൽകുമാരഃ)

പ്രപഞ്ചരൂപത്തിൽ വിസ്തൃതനായിരിക്കുന്നതിനാൽ പൃഥുഃ. ഹിരണ്യഗർഭന്റെ ഉത്ഭവത്തിനു കാരണമായ ഹിരണ്മയമായ അണ്ഡം ആരുടെ വീര്യത്തിൽ നിന്നുണ്ടായോ അദ്ദേഹം ഹിരണ്യഗർഭഃ. ദേവശത്രുക്കളെ ഹനിക്കുന്നതിനാൽ ശത്രുഘ്നഃ. സർവ്വകാര്യങ്ങളെയും കാരണമായി വ്യാപിച്ചിരിക്കുന്നതിനാൽ വ്യാപ്തഃ. വാതി (ഗന്ധം പുറപ്പെടുവിക്കുന്നു) എന്നതുകൊണ്ട് വായുഃ. അധോഗതിയിലേക്ക് ഒരിക്കലും ക്ഷയിച്ചുപോകാത്തതുകൊണ്ട് അധോക്ഷജഃ. പൃഥിവി അധോഭാഗം, ആകാശം അക്ഷം, അവയുടെ മദ്ധ്യത്തിൽ വൈരാജരൂപത്തിൽ ജനിച്ചതിനാൽ അധോക്ഷജഃ. അഥവാ അക്ഷങ്ങളെ (ഇന്ദ്രിയസമൂഹത്തെ) അധഃകൃതമാക്കി (നിയന്ത്രിച്ച്) ജ്ഞാനം ജനിക്കുന്നു—അങ്ങനെ ചെയ്യുന്നതുകൊണ്ട് അധോക്ഷജഃ.

ശ്ലോ:—൪൧. കാലാന്തരാത്മാവായിട്ട് ഋതുശബ്ദംകൊണ്ടും അറിയപ്പെടുന്നതിനാൽ ഋതുഃ. ശോഭന (നിർവ്വാണഫല)മായ ദർശനം—ജ്ഞാനം—ഉള്ളതുകൊണ്ട്, അഥവാ ശുഭങ്ങളായ ദർശനങ്ങൾ—ഈക്ഷണങ്ങൾ—പത്മപ

വിസ്താരഃ സ്ഥാവരസ്ഥാണുഃ
പ്രമാണം ബീജമവ്യയം
അൎത്ഥോനൎത്ഥോ മഹാകോശോ
മഹാഭോഗോ മഹാധനഃ ൪൭

ത്തരമണീയങ്ങളായി ഉള്ളതുകൊണ്ടു്, അല്ലെങ്കിൽ ഭക്തന്മാരാൽ സുഖേന ദൎശിക്കപ്പെടുന്നതുകൊണ്ടു് സുദൎശനഃ. സൎവ്വത്തെയും കലനം (ഗണനം) ചെയ്യുന്നതുകൊണ്ടു് കാലഃ. 'കാലഃ കലയതാമഹം' എന്ന ഭഗവദ്വചനം. പരമമായ—പ്രകൃഷ്ടമായ സ്വമഹിമയിൽ ഹൃദയാകാശത്തിൽ സ്ഥിതി ചെയ്യുക ശീലമായതുകൊണ്ടു് പരമേഷ്ഠീ. സൎവ്വഗതനായതുമൂലം ശരണാൎത്ഥികളാൽ പരിതഃ അറിയപ്പെടുന്നു, അല്ലെങ്കിൽ ഭക്തന്മാർ അൎപ്പിക്കുന്ന പത്രപുഷ്പാദികൾ പരിഗ്രഹിക്കുന്നു എന്നതുകൊണ്ടു് പരിഗ്രഹഃ. സൂൎയ്യാദികളുടെയും ഭയകാരണമായതുകൊണ്ടു് ഉഗ്രഃ. 'ഭീഷോദേതി സൂൎയ്യഃ' അദ്ദേഹത്തിനോടുള്ള ഭയം നിമിത്തം സൂൎയ്യൻ ഉദിക്കുന്നു' എന്നു് ഉപനിഷത്തു്. അദ്ദേഹത്തിൽ ഭൂതങ്ങൾ സംവസിക്കുന്നതിനാൽ സംവത്സരഃ. ജഗദ്രൂപേണ വൎദ്ധിച്ചു സൎവ്വകാൎയ്യങ്ങളും വേഗം ചെയ്യുന്നതിനാൽ ദക്ഷഃ. *ക്ഷുൽപിപാസാദിഷഡൂൎമ്മികളാൽ തരംഗിതമായ സംസാരസാഗരത്തിൽ അവിദ്യാദികളായ മഹാക്ലേശങ്ങളാലും മദാദികളായ ഉപക്ലേശങ്ങളാലും ഉഴന്നു് വിശ്രമം ഇച്ഛിക്കുന്നവൎക്കു് വിശ്രാമം (മോക്ഷം) നൽകുന്നതിനാൽ വിശ്രാമഃ. വിശ്വത്തി (സകലത്തി)നെക്കാളും ദക്ഷിണൻ—സമൎത്ഥൻ, അഥവാ സകല കൎമ്മങ്ങളിലും ദാക്ഷിണ്യമുള്ളവൻ എന്നതുകൊണ്ടു് വിശ്വദക്ഷിണഃ.

ശ്ലോ:—൪൭. അദ്ദേഹത്തിൽ സമസ്ത ജഗത്തുകളും വിസ്തരിക്കപ്പെടുന്നതിനാൽ, വികസിക്കുന്നതിനാൽ— വിസ്താരഃ. സ്ഥിതിശീലത്വംമൂലം സ്ഥാവരഃ; സ്ഥിതിശീലങ്ങളായ പൃഥിവ്യാദികൾ തന്നിൽ സ്ഥിതിചെയ്യുന്നതുകൊണ്ടു സ്ഥാണുഃ; സ്ഥാവരനും സ്ഥാണുവുമായതിനാൽ ഭഗവാൻ

* ശോകം, മോഹം, ജര, മൃത്യു, ക്ഷുത്തു്, പിപാസ എന്നിവയാണു് ഷഡൂൎമ്മികൾ എന്നു പറയുന്നതു്.

അനിർവിണ്ണഃ സ്ഥവിഷ്ഠോഽഭൂർ-
ധർമ്മയൂപോ മഹാമഖഃ.
നക്ഷത്രനേമിർനക്ഷത്രീ
ക്ഷമഃ ക്ഷാമഃ സമീഹനഃ ൫൦

സ്ഥാവരസ്ഥാണുഃ. സംവിൽമാത്രമായതിനാൽ പ്രമാണം. മറ്റൊന്നിൽനിന്നും വികാരം ഉണ്ടാകുന്നില്ല; അദ്ദേഹത്തിൽ (ബ്രഹ്മത്തിൽ) നിന്നു മററു ജനിക്കുന്നു എന്നതിനാൽ ബീജം. അവ്യയമായ ബീജം ബീജമവ്യയം. രണ്ടും കൂടി ഏകനാമം. സുഖരൂപനായതിനാൽ സർവരാലും അർത്ഥിക്കപ്പെടുന്നതുകൊണ്ട് അർത്ഥഃ. ആപ്തകാമനായതുകൊണ്ട് ഒരു അർത്ഥ (പ്രയോജന)വും സാധിക്കാനില്ലാത്തതിനാൽ അനർത്ഥഃ. മഹത്തുക്കളായ അന്നമയാദികോശങ്ങൾ ആച്ഛാദകങ്ങളായി ഉള്ളതിനാൽ മഹാകോശഃ. മഹത്തായ ഭോഗം—ആനന്ദരൂപമായ ഭോഗം—ഉള്ളതിനാൽ മഹാഭോഗഃ. മഹത്തായ ഭോഗസാധനലക്ഷണമായ ധനം ഉള്ളതുകൊണ്ട് മഹാധനഃ.

ശ്ലോ—൫൦. ആപ്തകാമനായതുമൂലം നിർവേദം ഇല്ലാത്തതിനാൽ അനിർവിണ്ണഃ. വൈരാജരൂപത്തിൽ സ്ഥിതിചെയ്യുന്നതിനാൽ സ്ഥവിഷ്ഠഃ. അജനായവൻ (ജനനമില്ലാത്തവൻ) ആയതിനാൽ അഭൂഃ. അല്ലെങ്കിൽ 'ഭൂ' എന്നതിന് 'സത്ത' (നിലനില്പ്) എന്നർത്ഥമുള്ളതിനാൽ ഭൂഃ എന്നും വരാം. യൂപത്തിൽ പശുവെന്നപോലെ തത്സമാരാധകങ്ങളായ ധർമ്മങ്ങൾ അദ്ദേഹത്തിൽ ബന്ധിക്കപ്പെടുന്നതിനാൽ ധർമ്മയൂപഃ. ഭഗവാനിൽ അർപ്പിതങ്ങളായ മഖ (യജ്ഞ)ങ്ങൾ നിർവാണലക്ഷണമായ ഫലം നൽകുന്നതിനു നിമിത്തം മഹത്തായിത്തീരുന്നതിനാൽ മഹാമഖഃ. നക്ഷത്രഗ്രഹാദികൾ എല്ലാം ധ്രുവനിൽ വായുപാശങ്ങളാൽ ബദ്ധങ്ങളായിരിക്കുന്നു. താരാമയനായ ശിംശുമാരന്റെ പുച്ഛദേശത്തിൽ ജ്യോതിശ്ചക്രത്തെ ഭ്രമിപ്പിച്ചുകൊണ്ട് ധ്രുവൻ സ്ഥിതിചെയ്യുന്നു. ആ ശിംശുമാരന്റെ ഹൃദയത്തിൽ ജ്യോതിശ്ചക്രത്തെ നേമിപോലെ പ്രവർത്തിപ്പിച്ചുകൊണ്ട് വിഷ്ണു വിരാജിക്കുന്നു എന്നതിനാൽ നക്ഷത്രനേമിഃ. ചന്ദ്രരൂപത്തിൽ നക്ഷത്രീ. 'നക്ഷത്രാണാമഹം ശശീ' എന്നു ഗീത. സകലകാര്യങ്ങളിലും സമർത്ഥനായതിനാൽ അഥവാ ക്ഷമിക്കുന്നതിനാൽ

യജ്ഞഇജ്യോ മഹേജ്യശ്ച
ക്രതുഃ സത്രം സതാം ഗതിഃ
സർവ്വദർശീ വിമുക്താത്മാ
സർവ്വജ്ഞോ ജ്ഞാനമുത്തമം ൪൮

സുവ്രതഃ സുമുഖഃ സൂക്ഷ്മഃ
സുഘോഷഃ സുഖദഃ സുഹൃത്
മനോഹരോ ജിതക്രോധോ
വീരബാഹുർവിദാരണഃ. ൪൯

---

ക്ഷമഃ. സർവ്വ വികാരങ്ങളും അകന്നിട്ട് (ക്ഷപിതങ്ങളായിട്ട്) ആത്മസ്വരൂപനായി സ്ഥിതിചെയ്യുന്നതിനാൽ ക്ഷാമഃ. സൃഷ്ടി മുതലായതിനുവേണ്ടി സമ്യക്കാകുംവണ്ണം ഈഹനം ചെയ്യുന്ന (അനുഗ്രഹിക്കുന്ന)തിനാൽ സമീഹനഃ.

ശ്ലോ—൪൮. സർവ്വയജ്ഞസ്വരൂപനായതിനാൽ യജ്ഞഃ. സർവ്വദേവന്മാർക്കും തുഷ്ടികാരകനായി യജ്ഞരൂപത്തിൽ പ്രവർത്തിക്കുന്നതിനാലും യജ്ഞഃ എന്നാവാം. "യജ്ഞോ വൈ വിഷ്ണുഃ" എന്നു ശ്രുതി. യഷ്ടവ്യനും (യജിക്കപ്പെടേണ്ടവനും) അദ്ദേഹം തന്നെയാകയാൽ ഇജ്യഃ. യഷ്ടവ്യന്മാരായ സകല ദേവതകളിലും വച്ച് മോക്ഷഫലദാതൃത്വം നിമിത്തം പ്രകർഷേണ യഷ്ടവ്യനായതിനാൽ മഹേജ്യഃ. യൂപസഹിതമായ യജ്ഞം ക്രതുഃ. ചോദനാലക്ഷണമായ ധർമ്മം ആസതി (പ്രാപിക്കുന്നു) എന്നതിനാൽ അഥവാ സത്തുക്കളെ ത്രാണനം ചെയ്യുന്നതിനാൽ സത്രം. സത്തുക്കൾക്ക്—മുമുക്ഷുക്കൾക്ക്— ഗതിയായതിനാൽ സതാം ഗതിഃ. സകല പ്രാണികളുടെയും കൃതാകൃതങ്ങളായ സർവ്വവും ദർശിക്കുന്നതിനാൽ സർവ്വദർശീ. സ്വഭാവേന വിമുക്തമായ ആത്മാവോടുകൂടിയതിനാൽ അഥവാ വിമുക്തനും ആത്മാവും ആയതിനാൽ വിമുക്താത്മാ. സർവ്വനും (സർവ്വമായിരിക്കുന്നവനും) ജ്ഞനും (അറിയുന്നവനും) ആയതിനാൽ സർവ്വജ്ഞഃ. സർവ്വത്തിന്റെയും സാധകതമമായി പ്രകൃഷ്ടമായ ജ്ഞാനം (ബ്രഹ്മം) ജ്ഞാനമുത്തമം. രണ്ടുപദവുംകൂടി ഒററനാമം. 'സത്യം ജ്ഞാനമനന്തം ബ്രഹ്മ' എന്നു ശ്രുതി.

ശ്ലോ—൪൯. ശോഭനമായ വ്രതമുള്ളതുകൊണ്ട് സുവ്രതഃ. ഭജിക്കുന്നവർക്ക് അർത്ഥം അഭയം കൊടുക്കുക എന്നതു ഭഗവാന്റെ

സ്വാപനഃ സ്വവശോ വ്യാപീ
നൈകാത്മാ നൈകകർമ്മകൃത്
വത്സരോ വത്സലോ വത്സീ
രത്നഗർഭോ ധനേശ്വരഃ. ൮൪

---

ദ്ധൃതമാണ്. ശോഭനമായ മുഖമുള്ളവൻ **സുമുഖഃ**. 'പ്രസന്നവദനം ചാരു പത്മപത്രായതേക്ഷണം' എന്നു വിഷ്ണുപുരാണം. വനവാസത്തിലും സുപ്രസന്നനായിരുന്നതിനാൽ ദാശരഥിയായ രാമൻ എന്നും അർത്ഥം എടുക്കാം. സർവ്വവിദ്യോപദേശംകൊണ്ടും സുമുഖഃ എന്നു വരാം. ശബ്ദാദികളായ സ്ഥൂലകാരണമില്ലാത്തതിനാൽ **സൂക്ഷ്മഃ**. 'സർവ്വഗതം സുസൂക്ഷ്മം' എന്നു ശ്രുതി. വേദാത്മകമായ ഘോഷം ഉള്ളതിനാൽ അഥവാ മേഘഗംഭീരമായ ഘോഷം (ശബ്ദം) ഉള്ളതിനാൽ **സുഘോഷഃ**. സദ്വൃത്തന്മാർക്ക് സുഖം ദാനം ചെയ്യുന്നതിനാൽ അഥവാ അസദ്വൃത്തന്മാരുടെ സുഖം ദളനം ചെയ്യുന്ന (ഖണ്ഡിക്കുന്ന)തിനാൽ **സുഖദഃ**. 'ദ്യതി ഖണ്ഡനേ' എന്നു ധാതു. പ്രത്യുപകാരത്തെ ഉദ്ദേശിക്കാതെ ഉപകാരം ചെയ്യുന്നതിനാൽ **സുഹൃത്**. നിരതിശയാനന്ദരൂപത്വം മൂലം മനസ്സിനെ ഹരിക്കുന്നതിനാൽ **മനോഹരഃ**. ജിതമായ ക്രോധത്തോടുകൂടിയവൻ (ക്രോധത്തെ ജയിച്ചവൻ) **ജിതക്രോധഃ**. ധർമ്മസ്ഥാപനത്തിനു മാത്രമാണ് ക്രോധം കൊണ്ടല്ല സുരാരികളെ ഹനിക്കുന്നത് എന്നു സൂചന. ദേവശത്രുക്കളെ നശിപ്പിച്ച് ദേവേന്ദ്രാദികളെ സ്ഥാപിക്കുന്ന വിക്രമശാലിയായ ബാഹു ഉള്ളതുകൊണ്ട് **വീരബാഹുഃ**. അധാർമ്മികന്മാരെ വിദാരണം ചെയ്യുന്നതുകൊണ്ട് **വിദാരണഃ**.

ശ്ലോ:—൮൪. പ്രാണികളെ മായയാൽ ആത്മബോധരഹിതരാക്കുന്നതുകൊണ്ട് (സ്വാപനം ചെയ്യിക്കുന്നതുകൊണ്ട്) **സ്വാപനഃ**. സ്വതന്ത്രൻ **സ്വവശഃ**. ജഗദുൽപത്തിലയങ്ങളെല്ലാം ഭഗവാനു വശമെന്നു സാരം. ആകാശംപോലെ സർവ്വഗതനായതുകൊണ്ട് അഥവാ കാരണമായി സർവ്വകാര്യത്തിലും വ്യാപിച്ചിരിക്കുന്നതുകൊണ്ട് **വ്യാപീ**. ജഗദുൽപത്ത്യാദികളിൽ ആവിർഭൂതനിമിത്തശക്തികളായ വികൃതികൾമൂലം അനേകവിധത്തിൽ സ്ഥിതിചെയ്യുന്നതിനാൽ **നൈകാത്മാ**. ജഗത്തിന്റെ ഉത്പത്തി, സമ്പത്ത്, വിപത്ത് മുതലായ അനേക കർമ്മങ്ങളെ ചെയ്യുന്നതിനാൽ **നൈകകർമ്മകൃത്**.

ഗഭസ്തിനേമിഃ സത്വസ്ഥഃ
സിംഹോ ഭൂതമഹേശ്വരഃ
ആദിദേവോ മഹാദേവോ
ദേവേശോ ദേവഭൃദ്ഗുരുഃ. ൫൨

ഉത്തരോ ഗോപതിർഗോപ്താ
ജ്ഞാനഗമ്യഃ പുരാതനഃ
ശരീരഭൂതഭൃദ്ഭോക്താ
കപീന്ദ്രോ ഭൂരിദക്ഷിണഃ. ൫൩

---

ശ്ലോ:—൫൨. ഗഭസ്തിചക്രത്തിന്റെ മദ്ധ്യത്തിൽ സൂൎയ്യാത്മാവായി സ്ഥിതിചെയ്യുന്നതുകൊണ്ടു **ഗഭസ്തിനേമിഃ**. പ്രാധാന്യേന പ്രകാശകമായ സത്വഗുണത്തിൽ സ്ഥിതിചെയ്യുന്നതിനാൽ അഥവാ സർവ്വസത്വങ്ങ(പ്രാണികൾ)ളിലും സ്ഥിതിചെയ്യുന്നതിനാൽ **സത്വസ്ഥഃ**. സിംഹംപോലെ വിക്രമശാലിയായതിനാൽ **സിംഹഃ**. അഥവാ നൃസിംഹഃ എന്നതിൽ 'നൃ' ലോപിച്ചു് സത്യഭാമാ, ഭാമാ ആയതിന്നുപോലെ സിംഹഃ. ഭൂതങ്ങളുടെ മഹാനായ (പരമനായ) ഈശ്വരൻ അഥവാ ഭൂതത്താൽ–സത്യത്താൽ പരമനായ ഈശ്വരൻ **ഭൂതമഹേശ്വരഃ**. സർവ്വഭൂതങ്ങളും അദ്ദേഹത്താൽ ആദാനം ചെയ്യപ്പെടുന്നതിനാൽ ആദിഃ; ആദിയും ദേവനുമായതിനാൽ **ആദിദേവഃ**. സർവ്വഭാവങ്ങളും പരിത്യജിച്ചു് മഹത്തായ ആത്മജ്ഞാനയോഗൈശ്വൎയ്യത്തിൽ മഹീയതേ (പ്രസിദ്ധനാകുന്നു) എന്നതിനാൽ **മഹാദേവഃ**. പ്രാധാന്യംകൊണ്ടു് ദേവന്മാരുടെ ഈശനായതിനാൽ **ദേവേശഃ**. ദേവന്മാരെ ഭരിക്കുന്നവൻ ദേവഭൃത് ഇന്ദ്രൻ; അദ്ദേഹത്തിന്റെയും ശാസകനായതിനാൽ **ദേവഭൃദ്ഗുരുഃ**. അഥവാ ദേവന്മാരുടെ ഭരണംകൊണ്ടും സർവ്വവിദ്യകളുടെയും ഉപദേശകത്വംകൊണ്ടും **ദേവഭൃദ്ഗുരുഃ**.

ശ്ലോ:—൫൩. ജനനസംസാരബന്ധനത്തിൽനിന്നു് ഉത്തരണം ചെയ്യിക്കുന്നതിനാൽ അഥവാ സർവ്വോത്കൃഷ്ടനായതുകൊണ്ടു് **ഉത്തരഃ**. ഗോക്കളുടെ പാലനത്തിന്നു് ഗോപവേഷധരനായതുകൊണ്ടു് **ഗോപതിഃ**. അഥവാ ഗോ–ഭൂമി–ഭൂമിയുടെ പതിയായതുകൊണ്ടു ഗോ

സോമപോഽമൃതപഃ സോമഃ
പുരുജിത് പുരുസത്തമഃ
വിനയോ ജയഃ സത്യസന്ധോ
ദാശാർഹഃ സാത്വതാം പതിഃ ൫൨

---

പതി. സമസ്തഭൂതങ്ങളെയും പാലിച്ചുകൊണ്ട് ജഗത്തിന്റെ ഗോപ്താവായി (രക്ഷകനായി) രിക്കുന്നതിനാൽ ഗോപ്താ. കർമ്മങ്ങൾകൊണ്ടല്ല, ജ്ഞാനംകൊണ്ടുതന്നെ ഗമിക്കപ്പെടുന്ന എന്നതിനാൽ ജ്ഞാനഗമ്യഃ. കാലംകൊണ്ട് പരിച്ഛിന്നനല്ലാത്തതിനാൽ പുരാ (പണ്ടേ) തന്നെ ഭവിക്കുന്നതുകൊണ്ട് പുരാതനഃ. ശരീരാരംഭകങ്ങളായ ഭൂതങ്ങളെ ഭരിക്കുന്നതുകൊണ്ട് പ്രാണരൂപധരനായിരിക്കുന്നതിനാൽ ശരീരഭൃത്. പാലകത്വംമൂലം അഥവാ പരമാനന്ദസംഭോഗംനിമിത്തം ഭോക്താ.

ഇങ്ങനെ നാലാമത്തെ നൂറു നാമങ്ങളും വ്യാഖ്യാനിച്ചു.

കപിഃ-വരാഹഃ; ശ്രേഷ്ഠനായ വരാഹമായതിനാൽ കപീന്ദ്രഃ. അഥവാ കപികളുടെ-വാനരന്മാരുടെ ഇന്ദ്രൻ കപീന്ദ്രഃ ശ്രീരാമൻ എന്നർത്ഥം. ഭൂരികളായ (വളരെ) യജ്ഞദക്ഷിണകൾ ധർമ്മമര്യാദാർത്ഥങ്ങളായി ഉള്ളതിനാൽ ഭൂരിദക്ഷിണഃ.

ശ്ലോ: ൫൨—സർവയജ്ഞങ്ങളിലും ദേവതാരൂപത്തിൽ സോമരസം പാനം ചെയ്യുന്നതിനാൽ സോമപഃ. സ്വാത്മാമൃതരസത്തെ പാനം ചെയ്യുന്നതിനാൽ അമൃതപഃ. അഥവാ അസുരന്മാർ അപഹരിച്ച അമൃതത്തെ രക്ഷിച്ചെടുത്ത് ദേവന്മാരെ പാനം ചെയ്യിച്ചിട്ട് താനും പാനം ചെയ്തതിനാൽ അമൃതപഃ. സോമരൂപേണ ഔഷധികളെ പോഷിപ്പിക്കുന്നതിനാൽ സോമഃ. അഥവാ ഉമയോടുകൂടിയവൻ സോമഃ ശിവരൂപനായ വിഷ്ണുവെന്നർത്ഥം. പുരുക്കളെ-ബഹുക്കളെ (വളരെപ്പേരെയും) ജയിക്കുന്നതിനാൽ പുരുജിത്. വിശ്വരൂപത്വം നിമിത്തം പുരുഃ ഉൽകൃഷ്ടത്വംമൂലം സത്തമൻ. പുരുവും സത്തമനും ആയതിനാൽ പുരുസത്തമഃ. ദുഷ്ടന്മാരെ വിനയത്തെ (ദണ്ഡത്തെ) ചെയ്യുന്നതിനാൽ വിനയഃ. സമസ്തഭൂതങ്ങളെയും ജയിക്കുന്നതിനാൽ

ജീവോ വിനയിതാസാക്ഷീ
മുകുന്ദോഽമിതവിക്രമഃ
അംഭോനിധിരനന്താത്മാ
മഹോദധിശയോഽന്തകഃ. ൫൧

---

ജയഃ. "ജയോഽസ്മി വ്യവസായോഽസ്മി" എന്ന ഗീത. സത്യമായ സന്ധ (സങ്കല്പം) ഉള്ളതിനാൽ സത്യസന്ധഃ. ദാശത്തെ (ദാനത്തെ) അർഹിക്കുന്നതിനാൽ അഥവാ ദാശാർഹകുലത്തിൽ ജനിച്ചതിനാൽ ദാശാർഹഃ. സാത്വതന്മാരുടെ—യാദവന്മാരുടെ—പതി (യോഗക്ഷേമകരൻ) ആയതിനാൽ സാത്വതാംപതിഃ.

ശ്ലോ: ൫൧—ക്ഷേത്രജ്ഞൻ ആയിട്ട് പ്രാണങ്ങളെ ധരിക്കുന്നതിനാൽ ജീവഃ. വിനയിതൃത്വം തന്നെ വിനയിതാ; പ്രജകളുടെ വിനയിതയെ സാക്ഷാൽ ദർശിക്കുന്നവൻ വിനയിതാസാക്ഷീ. അഥവാ വിശേഷേണ നയി (ഗമി) ക്കുന്നവൻ വിനയിതാ. ആത്മാവിനെയൊഴിച്ച് മറ്റൊന്നും കാണാത്തവൻ—അസാക്ഷാൽ ദ്രഷ്ടാവ്—അസാക്ഷീ. ഇങ്ങനെ രണ്ടുനാമം. മുക്തിയെ ദാനം ചെയ്യുന്നതിനാൽ മുകുന്ദഃ. അമിതങ്ങളായ—അപരിച്ഛിന്നങ്ങളായ—മൂന്ന പാദവിക്രമങ്ങൾ (ത്രിവിക്രമനായിട്ട്) ചെയ്തതിനാൽ അഥവാ അമിതമായ വിക്രമം—ശൌര്യം—ഉള്ളതിനാൽ അമിതവിക്രമഃ. അംഭസ്സുകൾ—ദേവാദികൾ—അദ്ദേഹത്തിൽ നിധാനം ചെയ്യപ്പെടുന്നതിനാൽ അംഭോനിധിഃ. "* താനി വാ ഏതാനി ചത്വാര്യംഭാംസി. ദേവാ മനുഷ്യാഃ പിതരോഽസുരാഃ." എന്ന ശ്രുതി. സാഗരമെന്നും ആകാം. 'സരസാമസ്മി സാഗരഃ' എന്ന ഭഗവദ്വചനം. ദേശകാലവസ്തുക്കളാലും അപരിച്ഛിന്നനായതിനാൽ അനന്താത്മാ. സർവ്വഭൂതങ്ങളെയും സംഹരിച്ചിട്ട് ജഗത്തിനെ ഏകാർണ്ണവമാക്കി ആ മഹോദധിയിൽ ശയിക്കുന്നതിനാൽ മഹോദധിശയഃ. ഭൂതങ്ങളുടെ അന്തത്തെ ചെയ്യുന്നതിനാൽ അന്തകഃ.

---

* നാലുവിധത്തിലുള്ള അംഭസ്സുകൾ ഉണ്ട്; അവ ദേവന്മാർ, മനുഷ്യർ, പിതൃക്കൾ, അസുരന്മാർ എന്നിവരാകുന്നു.

അജോ മഹാർഹഃ സ്വാഭാവ്യോ
ജിതാമിത്രഃ പ്രമോദനഃ
ആനന്ദോ നന്ദനോ നന്ദഃ
സത്യധർമ്മാ ത്രിവിക്രമഃ. ൫൫

മഹർഷിഃ കപിലാചാര്യഃ
കൃതജ്ഞോ മേദിനീപതിഃ
ത്രിപദസ്ത്രിദശാദ്ധ്യക്ഷോ
മഹാശൃംഗഃ കൃതാന്തകൃത്. ൫൬

---

ശ്ലോ: ൫൫—അ എന്നാൽ വിഷ്ണു, വിഷ്ണുവിൽനിന്നു ജനിച്ച കാമദേവൻ അജഃ. കാമനും വിഷ്ണുസ്വരൂപിയാണെന്നു സാരം. മഹഃ എന്നാൽ പൂജ, പൂജയെ അർഹിക്കുന്നതിനാൽ മഹാർഹഃ. സ്വഭാവംതന്നെ നിത്യനിഷ്പന്നരൂപതാംമൂലം അഭാവ്യനായതിനാൽ (ഭാവനംചെയ്യപ്പെടാൻ അശക്യനായതിനാൽ) സ്വാഭാവ്യഃ. അന്തർഭാഗത്തിലുള്ള രാഗദ്വേഷാദികളായ അമിത്രങ്ങളും [ശത്രുക്കളും] ബാഹ്യഭാഗത്തിലുള്ള രാവണാദികളായ അമിത്രങ്ങളും അവതാരത്താൽ ജിതന്മാരായതിനാൽ ജിതാമിത്രഃ. സ്വാത്മാമൃതരസാസ്വാദം നിമിത്തം പ്രമോദിക്കുന്നു, അഥവാ ധ്യാനിക്കുന്നവർക്ക് ധ്യാനമാത്രംകൊണ്ടുതന്നെ പ്രമോദംകൊടുക്കുന്നു എന്നതിനാൽ പ്രമോദനഃ. ആനന്ദസ്വരൂപനായതിനാൽ ആനന്ദഃ. നന്ദി (സന്തോഷി)പ്പിക്കുന്നതുകൊണ്ട് നന്ദനഃ. സർവ്വവിധത്തിലും സമൃദ്ധനായതിനാൽ നന്ദഃ. അഥവാ വൈഷയികമായ സുഖം തന്നിൽ ഇല്ലാത്തതിനാൽ അനന്ദഃ. സത്യങ്ങളായ ധർമ്മജ്ഞാനാദികൾ ഉള്ളതിനാൽ സത്യധർമ്മാ. മൂന്നു വിക്രമങ്ങൾ, മൂന്നു ലോകങ്ങളിലായി നടത്തിയതിനാൽ (ലോകത്രയം മൂന്നടിയായി അളന്നതിനാൽ) ത്രിവിക്രമഃ. അഥവാ മൂന്നുലോകങ്ങളെയും അതിക്രമിച്ചു സ്ഥിതിചെയ്യുന്നതിനാൽ ത്രിവിക്രമഃ.

ശ്ലോ. ൫൬. മഹാനായ ഋഷി മഹർഷിഃ. സകലാവയവങ്ങളും ദർശിച്ചതിനാലാണ് മഹർഷിയെന്നു പറയുന്നത്. വേദത്തിന്റെ ഒരു ഭാഗം ദർശിച്ചവർ ഋഷികൾ മാത്രമാണ്. സാംഖ്യതത്ത്വവിജ്ഞാനത്തിന്റെ

മഹാവരാഹോ ഗോവിന്ദഃ
സുഷേണഃ കനകാംഗദീ
ഗുഹ്യോ ഗഭീരോ ഗഹനോ
ഗുപ്തശ്ചക്രഗദാധരഃ ൫൮

---

ആചാര്യൻ കപിലാചാര്യഃ. മഹർഷിഃ കപിലാചാര്യഃ. എന്ന് ഒരു നാമം. കൃതം—കാര്യമായ ജഗത്ത്, ജ്ഞഃ—ആത്മാവ്. ജഗത്തും ആത്മാവും അറിയുന്നതിനാൽ കൃതജ്ഞഃ. മേദിനിയുടെ പതി മേദിനീപതിഃ. മൂന്ന് പദങ്ങൾ—വിക്രമണങ്ങൾ—ഉള്ളവൻ ത്രിപദഃ. ജാഗ്രദാദികളായ മൂന്നു ദശകൾ ത്രിദശകൾ; അവയുടെ അദ്ധ്യക്ഷൻ ത്രിദശാദ്ധ്യക്ഷഃ. മത്സ്യരൂപിയായിട്ട് മഹത്തായ ശൃംഗത്തിൽ പ്രളയകാലത്തും നൗകയെ ബന്ധിപ്പിച്ചിട്ട് ക്രീഡിച്ചു എന്നതിനാൽ മഹാശൃംഗഃ. കൃതത്തിന്റെ (സൃഷ്ടിയുടെ) അന്തത്തെ—അവസാനത്തെ—ചെയ്യുന്നതിനാൽ അഥവാ കൃതാന്തന്റെയും അന്തത്തെ ചെയ്യുന്നതിനാൽ കൃതാന്തകൃത്.

ശ്ലോ: ൫൮ മഹാനും (വിപുലസ്വരൂപനും) വരാഹവുമായതിനാൽ മഹാവരാഹഃ. ഗോക്കളാൽ (വാണികളാൽ) അർത്ഥിക്കയോ (വേദാന്തവാക്യങ്ങളാൽ) അറിയുകയോ ചെയ്യുന്നതിനാൽ ഗോവിന്ദഃ.

“ഗോഭിരേവ യതോ വേദ്യോ ഗോവിന്ദഃ സമുദാഹൃതഃ”
(ശ്രീവിഷ്ണുതിലകം)

ശോഭനമായ (ഗണാത്മികയായ) സേനയുള്ളതിനാൽ സുഷേണഃ. കനകമയങ്ങളായ അംഗദങ്ങൾ (തോൾവളകൾ) ഉള്ളതിനാൽ കനകാംഗദീ. രഹസ്യങ്ങളായ ഉപനിഷത്തുകൾകൊണ്ട് വേദ്യനായതിനാൽ അഥവാ ഹൃദയാകാശത്തിൽ സ്ഥിതിചെയ്യുന്നതിനാൽ ഗുഹ്യഃ. ജ്ഞാനൈശ്വര്യബലവീര്യാദികളാൽ ഗഭീരഃ. ദുഷ്പ്രവേശത്വംമൂലം ഗഹനഃ. വാങ്മനസ്സുകൾക്ക് അഗോചരനായതിനാൽ ഗുപ്തഃ. മനസ്തത്വാത്മകമായ ചക്രത്തെയും ബുദ്ധിതത്വാത്മികയായ ഗദയെയും ലോകരക്ഷാർത്ഥം ധരിക്കുന്നതിനാൽ ചക്രഗദാധരഃ.

വേധാഃ സ്വാംഗോഽജിതഃ കൃഷ്ണോ
ദൃഢഃ സംകർഷണോഽച്യുതഃ
വരുണോ വാരുണോ വൃക്ഷഃ
പുഷ്കരാക്ഷോ മഹാമനാഃ ൬൨

ഭഗവാൻ ഭഗഹാനന്ദീ
വനമാലീ ഹലായുധഃ
ആദിത്യോ ജ്യോതിരാദിത്യഃ
സഹിഷ്ണുർഗതിസത്തമഃ. ൬൩

---

ശ്ലോ: ൬൨—സർവ്വത്തിന്റെയും വിധാതാവായതിനാൽ വേധാഃ. കാര്യങ്ങളെ ചെയ്യുന്നതിൽ സ്വയമേവ അംഗം—സഹകാരി.—ആയതിനാൽ സ്വാംഗഃ. അവതാരങ്ങളിൽ ആരാലും ജയിക്കപ്പെടാത്തതിനാൽ അജിതഃ. കൃഷ്ണദ്വൈപായനനായ വ്യാസൻ കൃഷ്ണഃ. സ്വരൂപസാമർത്ഥ്യാദികളിൽനിന്ന് കുറവുപറ്റാതെ ദൃഢമായിരിക്കുന്നതിനാൽ ദൃഢഃ. സംഹാരസമയത്ത് പ്രജകളെ ഒരുമിച്ച് സംകർഷണം ചെയ്യുന്നതുകൊണ്ട് സംകർഷണഃ; സ്വരൂപത്തിൽനിന്നും ച്യുതനല്ലാത്തതിനാൽ അച്യുതഃ; സംകർഷണോഽച്യുതഃ. രണ്ടുംകൂടി ഒരു നാമം. സ്വരശ്മികളെ സംവരണംചെയ്യുന്നതുകൊണ്ട് സായംകാലസൂര്യൻ വരുണഃ. വരുണന്റെ സന്താനം വസിഷ്ഠൻ അഥവാ അഗസ്ത്യൻ വാരുണഃ. വൃക്ഷത്തെപ്പോലെ അചലമായി സ്ഥിതിചെയ്യുന്നതിനാൽ വൃക്ഷഃ. ഹൃദയപുഷ്കരത്തിൽ ചിന്തിതനായിട്ട് സ്വരൂപേണ പ്രകാശിക്കുന്നതിനാൽ പുഷ്കരാക്ഷഃ. സൃഷ്ടിസ്ഥിത്യന്തകർമ്മങ്ങളെ മനസ്സുകൊണ്ടുതന്നെ ചെയ്യുന്നതിനാൽ മഹാമനാഃ.

ശ്ലോ: ൬൩—സമഗ്രമായ ഐശ്വര്യം, ധർമ്മം, യശസ്സ്, ശ്രീ, വൈരാഗ്യം, മോക്ഷം ഇവയാറുംകൂടി ഭഗം എന്നു പറയുന്നു. അതുള്ളതിനാൽ ഭഗവാൻ.

സുധന്വാ ഖണ്ഡപരശുർ
ദാരുണോ ദ്രവിണപ്രദഃ
ദിവഃസ്പൃക് സർവ്വദൃഗ്വ്യാസോ
വാചസ്പതിരയോനിജഃ. ൬൪

---

"ഉൽപത്തിം പ്രലയം ചൈവ ഭൂതാനാമാഗതിം ഗതിം
വേത്തി വിദ്യാമവിദ്യാം ച സ വാച്യോ ഭഗവാനിതി"

എന്ന വിഷ്ണുപുരാണം ഭഗവച്ഛബ്ദത്തെ നിർവചിക്കുന്നു. സംഹാരസമയത്തു് ഐശ്വര്യാദികളെ ഹനിക്കുന്നതിനാൽ ഭഗഹാ. സുഖസ്വരൂപനായതിനാൽ ആനന്ദീ. അഥവാ സർവ്വസമ്പൽസമൃദ്ധതാമൂലം ആനന്ദീ. ഭൂതതന്മാത്രരൂപമായി വൈജയന്തിയെന്ന പേരുള്ള വനമാലയെ ധരിക്കുന്നതിനാൽ വനമാലീ. ഹലം ആയുധമായി ബലഭദ്രരൂപത്തിൽ സ്ഥിതിചെയ്തതിനാൽ ഹലായുധഃ. കശ്യപന്നു് അദിതിയിൽ വാമനരൂപനായി ജനിച്ചതിനാൽ ആദിത്യഃ. ജ്യോതിസ്സിൽ—ആദിത്യമണ്ഡലത്തിൽ—സ്ഥിതനായതിനാൽ ജ്യോതിരാദിത്യഃ. ശീതോഷ്ണാദിദ്വന്ദ്വങ്ങളെ സഹിക്കുന്നതിനാൽ സഹിഷ്ണുഃ. ഗതിയും (ശരണവും) സത്തമനും ആയതിനാൽ ഗതിസത്തമഃ.

ശ്ലോ: ൬൪—ശോഭനമായ, ഇന്ദ്രിയാദിമയമായ ശാർങ്ഗധനുസ്സുള്ളതിനാൽ സുധന്വാ. ശത്രുക്കളുടെ ഖണ്ഡനംമൂലം ഖണ്ഡമായ പരശു കയ്യിലുള്ളതിനാൽ പരശുരാമാകൃതിയായ ഭഗവാൻ ഖണ്ഡപരശുഃ. അഖണ്ഡമായ പരശുവോടുകൂടിയവൻ എന്നും അർത്ഥം എടുക്കാം. സന്മാർഗ്ഗവിരോധികൾക്കു ദാരുണ (ഭയങ്കര)നായതിനാൽ ദാരുണഃ. ദ്രവിണം—വാഞ്ഛിതം—ഭക്തന്മാർക്കു ദാനംചെയ്യുന്നതിനാൽ ദ്രവിണപ്രദഃ. ദ്യോവിനെ സ്പർശിക്കുന്നതിനാൽ ദിവഃസ്പൃക്. സർവ്വദൃക്കുകളുടെ സർവ്വജ്ഞന്മാരുടെ—വിസ്താരത്തെ ചെയ്യുന്നതുകൊണ്ടു സർവ്വദൃഗ്വ്യാസഃ. അഥവാ സർവ്വാകാരമായ ദൃക്—ജ്ഞാനം—സർവ്വദൃക്; സർവ്വത്തിന്റെയും ദ്രഷ്ടാവായതുകൊണ്ടു സർവ്വദൃക്. വേദങ്ങളെയും പുരാണങ്ങളെയും വ്യസിച്ചതുകൊണ്ടു വ്യാസഃ, ബ്രഹ്മാവു്. വാക്കിന്റെ—വിദ്യയുടെ പതി വാചസ്പതിഃ; ജനനിയിൽ ജനിക്കാത്തതിനാൽ അയോനിജഃ; വാചസ്പതിരയോനിജഃ എന്നു് ഒരു നാമം.

ത്രിസാമാ സാമഗഃ സാമ
നിർവ്വാണം ഭേഷജം ഭിഷക്
സന്ന്യാസകൃച്ഛമഃ ശാന്തോ
നിഷ്ഠാ ശാന്തിഃ പരായണം. ൭൫

ശുഭാംഗഃ ശാന്തിദഃ സ്രഷ്ടാ
കുമുദഃ കുവലേശയഃ
ഗോഹിതോ ഗോപതിർഗ്ഗോപ്താ
വൃഷഭാക്ഷോ വൃഷപ്രിയഃ. ൭൬

---

ശ്ലോ. ൭൫—സാമഗന്മാരാൽ ദേവവ്രതങ്ങൾ എന്ന പ്രസിദ്ധങ്ങളായ മൂന്നു സാമങ്ങൾകൊണ്ടു് സ്തുതനായതിനാൽ ത്രിസാമാ. സാമത്തെ ഗാനം ചെയ്യുന്നതിനാൽ സാമഗഃ. "വേദാനാം സാമവേദോസ്മി" എന്ന ഭഗവദ്വചനം, അതിനാൽ സാമവേദം സാമ. സർവ്വദുഃഖനാശലക്ഷണം പരമാനന്ദരൂപം നിർവ്വാണം. സംസാരരോഗത്തിന്റെ ഔഷധം ഭേഷജം. സംസാരരോഗം നശിപ്പിക്കുന്ന പരമമായ വിദ്യയെ ഗീതാദികളിൽ ഉപദേശിച്ചതിനാൽ ഭിഷക്. "ഭിഷക്തമം ത്വാ ഭിഷജാം ശൃണോമി" എന്ന ശ്രുതി. മോക്ഷത്തിനായി ചതുർത്ഥാശ്രമത്തെ സൃഷ്ടിച്ചതിനാൽ സന്ന്യാസകൃത്. സന്ന്യാസികൾക്കു പ്രധാനജ്ഞാനസാധനമായ ശമം ഉപദേശിച്ചതിനാൽ ശമഃ. "യതീനാം പ്രശമോ ധർമ്മഃ" എന്ന സ്മൃതി. അഥവാ സർവ്വഭൂതങ്ങളുടെയും ശമയിതാവായതിനാൽ ശമഃ. വിഷയസുഖങ്ങളിൽ അസംഗനായതിനാൽ ശാന്തഃ. പ്രളയകാലത്തു് ഭൂതങ്ങൾ ഇദ്ദേഹത്തിൽ നിതരാം സ്ഥിതിചെയ്യുന്നതിനാൽ നിഷ്ഠാ. സമസ്തമായ അവിദ്യയുടെയും നിവൃത്തിയായതിനാൽ ശാന്തിഃ അതു ബ്രഹ്മംതന്നെ. പരമായ അയനം—പുനരാവൃത്തിരഹിതമായ സ്ഥാനം ആയതിനാൽ പരായണം.

ശ്ലോ. ൭൬—സുന്ദരമായ അംഗത്തെ (ശരീരത്തെ) ധരിക്കുന്നതിനാൽ ശുഭാംഗഃ. രാഗദ്വേഷാദിമോചനലക്ഷണമായ ശാന്തിയെ

അനിവർത്തീ നിവൃത്താത്മാ
സംക്ഷേപ്താ ക്ഷേമകൃച്ഛിവഃ.
ശ്രീവത്സവക്ഷാഃ ശ്രീവാസഃ
ശ്രീപതിഃ ശ്രീമതാം വരഃ. ൬൬

---

ദാനം ചെയ്യുന്നതിനാൽ ശാന്തിദഃ. സർഗ്ഗാദിയിൽ സകല ഭൂതങ്ങളെയും സൃഷ്ടിച്ചതിനാൽ സ്രഷ്ടാ. കുവിങ്കൽ (ഭൂമിയിൽ) മോദിക്കുന്നതിനാൽ കുമുദഃ. കുവിന്റെ (ഭൂമിയുടെ) വലനം—സംവരണം കൊണ്ടു് കുവലം=ജലം; അതിൽ ശയിക്കുന്നതിനാൽ കുവലേശയഃ. അഥവാ കുവിൽ വലനം ചെയ്യുന്നതിനാൽ സർപ്പങ്ങളുടെ ഉദരം കുവലം; അതിൽ ശേഷന്റെ ഉദരത്തിൽ ശയിക്കുന്നതിനാൽ കുവലേശയഃ. ഗോക്കളെ പോഷിപ്പിക്കാൻ ഗോവർദ്ധനത്തെ ധരിച്ചതുകൊണ്ടു് ഗോക്കൾക്കു ഹിതനായതിനാൽ ഗോഹിതഃ. അഥവാ ഗോവിന്റെ ഭൂമിയുടെ—ഭാരം നശിപ്പിക്കാൻ ശരീരം സ്വീകരിച്ചതിനാൽ ഗോഹിതഃ. ഗോവിന്റെ—ഭൂമിയുടെ—പതി ഗോപതിഃ. ജഗത്തിന്റെ രക്ഷകൻ ഗോപ്താ. സകല കാമങ്ങളെയും വർഷിക്കുന്ന അക്ഷികൾ ഉള്ളതിനാൽ അഥവാ വൃഷഭം (ധർമ്മം) തന്നെ അക്ഷിയായതിനാൽ വൃഷഭാക്ഷഃ. വൃഷം—ധർമ്മം—അതുള്ളവന്നു പ്രിയമായതിനാൽ വൃഷപ്രിയഃ.

ശ്ലോ: ൬൬—ദേവാസുരയുദ്ധത്തിൽനിന്നു് നിവൃത്തിക്കാത്തതുകൊണ്ടു് അഥവാ ധർമ്മത്തിൽനിന്നു നിവൃത്തിക്കാത്തതിനാൽ അനിവർത്തീ. സ്വഭാവേന തന്നെ വിഷയങ്ങളിൽനിന്നു് നിവൃത്തമായ ആത്മാവോടു (മനസ്സോടു) കൂടിയവൻ നിവൃത്താത്മാ. വിസ്തൃതമായ വിശ്വത്തെ സംഹാരസമയത്തു് സൂക്ഷ്മരൂപമായി സംക്ഷേപിക്കുന്നതുകൊണ്ടു് സംക്ഷേപ്താ. ലബ്ധമായതിന്റെ രക്ഷണം ചെയ്യുന്നതുകൊണ്ടു് ക്ഷേമകൃത്. സ്വനാമസ്മൃതിമാത്രംകൊണ്ടു പാവനീകരിക്കുന്നതിനാൽ ശിവഃ.

ഇങ്ങനെ ആറാമത്തെ നൂറു നാമങ്ങളും വ്യാഖ്യാനിച്ചു.

ശ്രീദഃ ശ്രീശഃ ശ്രീനിവാസഃ
ശ്രീനിധിഃ ശ്രീവിഭാവനഃ
ശ്രീധരഃ ശ്രീകരഃ ശ്രേയഃ
ശ്രീമാൻ ലോകത്രയാശ്രയഃ. ൬൫

---

ശ്രീവത്സം എന്ന പേരുള്ള ചിഹ്നം വക്ഷസ്സിൽ ഉള്ളതിനാൽ ശ്രീവത്സവക്ഷാഃ. അദ്ദേഹത്തിന്റെ വക്ഷസ്സിൽ അനപായിനിയായ ശ്രീ വസിക്കുന്നതിനാൽ ശ്രീവാസഃ. അമൃതമഥനസമയത്ത് സകല ദേവന്മാരെയും ഉപേക്ഷിച്ച് ശ്രീ അദ്ദേഹത്തെ പതിയായി വരിച്ചതിനാൽ ശ്രീപതിഃ. അഥവാ ശ്രീ എന്നാൽ പരാശക്തി; ആ ദേവിയുടെ പതി ശ്രീപതിഃ. ഋഗ്യജുസ്സാമലക്ഷണയായ ശ്രീയുള്ള ബ്രഹ്മാദികളും ശ്രീമാന്മാർ; അവരിൽ വര (ശ്രേഷ്ഠ) നായതിനാൽ ശ്രീമതാംവരഃ.

ശ്ലോ. ൬൫. ഭക്തന്മാർക്ക് ശ്രീയെ ദാനം ചെയ്യുന്നതുകൊണ്ട് ശ്രീദഃ. ശ്രീയുടെ ഈശൻ ശ്രീശഃ. ശ്രീമാന്മാരിൽ നിത്യം വസിക്കുന്നതുകൊണ്ട് ശ്രീനിവാസഃ. ശ്രീശബ്ദം ഇവിടെ ശ്രീമാന്മാർ എന്ന അർത്ഥത്തെ കുറിക്കുന്നു. സർവ്വശക്തിമയനായ അദ്ദേഹത്തിൽ സകല ശ്രീകളും നിധാനം ചെയ്യപ്പെടുന്നതിനാൽ ശ്രീനിധിഃ. സർവ്വഭൂതങ്ങൾക്കും കർമ്മാനുരൂപം വിവിധങ്ങളായ ശ്രീകളെ വിഭാവനം ചെയ്യുന്നതിനാൽ ശ്രീവിഭാവനഃ. സർവ്വഭൂതങ്ങളുടെയും ജനനിയായ ശ്രീയെ വക്ഷസ്സിൽ ധരിക്കുന്നതിനാൽ ശ്രീധരഃ. സ്മരിക്കുന്നവർക്കും സ്തുതിക്കുന്നവർക്കും അർച്ചിക്കുന്നവർക്കും ശ്രീയെ ചെയ്യുന്നതിനാൽ ശ്രീകരഃ. അനപായസുഖപ്രാപ്തിലക്ഷണമാണ് ശ്രേയസ്സ്; അതുതന്നെ ഭഗവാന്റെ രൂപമായതിനാൽ ശ്രേയഃ. അദ്ദേഹത്തിന് ശ്രീകൾ (വിഭൂതികൾ) ഉള്ളതിനാൽ ശ്രീമാൻ. ലോകത്രയത്തിന്റെയും ആശ്രയമായതിനാൽ ലോകത്രയാശ്രയഃ.

സ്വക്ഷഃ സ്വങ്ഗഃ ശതാനന്ദോ
നന്ദിർജ്യോതിർഗണേശ്വരഃ
വിജിതാത്മാവിധേയാത്മാ
സത്കീർത്തിശ്ഛിന്നസംശയഃ. ൯൬

ഉദീർണ്ണഃ സർവതശ്ചക്ഷു-
രനീശഃ ശാശ്വതസ്ഥിരഃ
ഭൂശയോ ഭൂഷണോ ഭൂതി-
ർവിശോകഃ ശോകനാശനഃ. ൯൭

---

ശ്ലോ. ൯൬. ശോഭനങ്ങളായ—പുണ്ഡരീകാഭങ്ങളായ—അക്ഷികൾ ഉള്ളതിനാൽ **സ്വക്ഷഃ**. ശോഭനങ്ങളായ അംഗങ്ങളും ഉള്ളതിനാൽ **സ്വങ്ഗഃ**. പരമാനന്ദം ഒന്നുതന്നെയെങ്കിലും ഉപാധിഭേദംമൂലം ശതമായി (അനേകമായി) ഭേദിക്കുന്നതിനാൽ ശതാനന്ദഃ. * "ഈ ആനന്ദത്തിന്റെ തന്നെ മാത്രയെ അന്യഭൂതങ്ങളും ഉപജീവിക്കുന്നു" എന്നു ശ്രുതി. പരമാനന്ദവിഗ്രഹൻ നന്ദിഃ. ജ്യോതിർഗണങ്ങളുടെ ഈശ്വരൻ ജ്യോതിർഗണേശ്വരഃ. "തമേവ ഭാന്തമനുഭാതി സർവം" എന്നു ശ്രുതി. വിജിതമായ ആത്മാവോടു (മനസ്സോടു) കൂടിയവൻ വിജിതാത്മാ. ആർക്കും വിധേയമല്ലാത്ത ആത്മാവോടു (സ്വരൂപത്തോടു) കൂടിയവൻ അവിധേയാത്മാ. സത്തായ—അവിതഥമായ കീർത്തിയുള്ളതിനാൽ സത്കീർത്തിഃ. കരതലാമലകംപോലെ സർവവും സാക്ഷാൽകരിച്ച അദ്ദേഹത്തിന് ഒരുവിധത്തിലും സംശയം ഇല്ലാത്തതിനാൽ ഛിന്നസംശയഃ.

ശ്ലോ. ൯൭. സർവഭൂതങ്ങളിൽനിന്നും ഉദ്രിക്തനായിരിക്കുന്നതിനാൽ ഉദീർണ്ണഃ. സർവതഃ സർവത്തെയും സ്വചൈതന്യംകൊണ്ടു ദർശിക്കുന്നതിനാൽ സർവതശ്ചക്ഷുഃ. അദ്ദേഹത്തിന് ഈശൻ ഇല്ലാത്തതിനാൽ അനീശഃ. ശാശ്വതനായി ഭവിക്കുന്നു, ഒരിക്കലും

---

* ഏതസ്യൈവാനന്ദസ്യാന്യാനി ഭൂതാനി മാത്രാമുപജീവന്തി.

അർച്ചിഷ്മാനർച്ചിതഃകുംഭോ
വിശുദ്ധാത്മാ വിശോധനഃ
അനിരുദ്ധോƒപ്രതിരഥഃ
പ്രദ്യുമ്നോƒമിതവിക്രമഃ ൮൬

---

വികാരത്തെ പ്രാപിക്കാതെ സ്ഥിരനായിരിക്കുന്നു എന്നതിനാൽ ശാശ്വതസ്ഥിരഃ. ലങ്കയിലേക്കു കടക്കാൻ സാഗരതീരത്തു് (പ്രാർത്ഥനാർത്ഥം) ഭൂമിയിൽ ശയിച്ചതിനാൽ ഭൂശയഃ. അനേകം സ്വേച്ഛാവതാരങ്ങൾകൊണ്ടു് ഭൂമിക്കു ഭൂഷണമായിത്തീർന്നതിനാൽ—ഭൂമിയെ അലങ്കരിച്ചതുകൊണ്ടു്, ഭൂഷണഃ. ഭൂതി എന്നാൽ സത്താ അഥവാ വിഭൂതി, അല്ലെങ്കിൽ സർവവിഭൂതികളുടെയും കാരണമായതുകൊണ്ടു് ഭൂതിഃ. പരമാനന്ദൈകരൂപതയം നിമിത്തം ശോകമില്ലാത്തതിനാൽ വിശോകഃ. സ്മൃതിമാത്രംകൊണ്ടുതന്നെ ഭക്തന്മാരുടെ ശോകം നശിപ്പിക്കുന്നതിനാൽ ശോകനാശനഃ.

ശ്ലോ: ൮൬—സൂര്യചന്ദ്രാദികളും ആരാലും അർച്ചിസ്സുള്ളവരാകയാ അദ്ദേഹംതന്നെ മുഖ്യനായ അർച്ചിഷ്മാൻ. സർവലോകാർച്ചിതന്മാരായ വിരിഞ്ചാദികളാലും അർച്ചിതനായതിനാൽ അർച്ചിതഃ. കുംഭത്തിലെന്നപോലെ അദ്ദേഹത്തിൽ സർവ്വവും പ്രതിഷ്ഠിതമായിരിക്കുന്നതിനാൽ കുംഭഃ, അഥവാ കം (ഭൂമിയെ) ഭരിക്കുന്നതിനാൽ കുംഭഃ. ഗുണത്രയാതീതത്വംമൂലം വിശുദ്ധമായ ആത്മാവായതിനാൽ വിശുദ്ധാത്മാ. സ്മൃതിമാത്രംകൊണ്ടു പാപങ്ങളെ ശോധിക്കു (നശിപ്പിക്കു)ന്നതിനാൽ വിശോധനഃ. ചതുർവ്യൂഹങ്ങളിൽ ചതുർത്ഥമായ വ്യൂഹം അനിരുദ്ധഃ. അഥവാ ശത്രുക്കളാൽ ഒരിക്കലും നിരുദ്ധനല്ലാത്തതിനാൽ അനിരുദ്ധഃ. പ്രതിരഥൻ—എതിരാളി—ഇല്ലാത്തതിനാൽ അപ്രതിരഥഃ. പ്രകൃഷ്ടമായ ദ്യുമ്നം—ദ്രവിണം—ഉള്ളതിനാൽ പ്രദ്യുമ്നഃ; ചതുർവ്യൂഹങ്ങളിൽ മൂന്നാമത്തെ വ്യൂഹം എന്ന അർത്ഥവുമാകാം. (ശ്രീകൃഷ്ണൻ, സംകർഷണൻ, പ്രദ്യുമ്നൻ, അനിരുദ്ധൻ ഇവരാണു് വിഷ്ണുവിന്റെ ചതുർവ്യൂഹങ്ങൾ.) അമിതമായ—അളവില്ലാത്ത—വിക്രമം ഉള്ളതുകൊണ്ടു് അമിതവിക്രമഃ.

കാലനേമിനിഹാ വീരഃ
ശൗരിഃ ശൂരജനേശ്വരഃ
ത്രിലോകാത്മാ ത്രിലോകേശഃ
കേശവഃ കേശിഹാ ഹരിഃ. ൬൫

കാമദേവഃ കാമപാലഃ
കാമീ കാന്തഃ കൃതാഗമഃ
അനിർദ്ദേശ്യവപുർവിഷ്ണു-
ർവീരോഽനന്തോ ധനഞ്ജയഃ. ൬൬

---

ശ്ലോ: ൬൫—കാലനേമിയെന്ന അസുരനെ നിഗ്രഹിച്ചതുകൊണ്ട് കാലനേമിനിഹാ. വീരതയുള്ളവൻ വീരഃ. ശൂരകുലത്തിൽ ജനിച്ചതിനാൽ ശൗരിഃ. ഇന്ദ്രാദികളായ ശൂരജനങ്ങളെ ശൗര്യാതിശയം കൊണ്ട് അതിശയിക്കുന്നതിനാൽ ശൂരജനേശ്വരഃ. ത്രിലോകങ്ങളുടേയും അന്തര്യാമിയായ ആത്മാവായതിനാൽ അഥവാ ത്രിലോകങ്ങളും പരമാർത്ഥത്തിൽ അവനിൽനിന്ന ഭിന്നങ്ങളല്ലാത്തതിനാൽ ത്രിലോകാത്മാ. അവന്റെ ആജ്ഞയനുസരിച്ച് മൂന്നു ലോകങ്ങളും സ്വസ്വകർമ്മങ്ങളിൽ വർത്തിക്കുന്നതിനാൽ ത്രിലോകേശഃ. സൂര്യാദികളിൽ സംക്രമിച്ചിരിക്കുന്ന അംശുക്കൾക്ക് കേശങ്ങൾ എന്ന പേര്. അവയുള്ളതിനാൽ കേശവഃ. ബ്രഹ്മവിഷ്ണുശിവാഖ്യകളായ ശക്തികൾക്കു കേശങ്ങൾ എന്ന പേരുണ്ട്. ആ ശക്തികളോടുകൂടിയതിനാലും കേശവഃ. കേശി എന്ന പേരുള്ള അസുരനെ ഹനിച്ചതിനാൽ കേശിഹാ. സംസാരത്തെ സമൂലം ഹരിക്കുന്നതിനാൽ ഹരിഃ.

ശ്ലോ: ൬൬—ധർമ്മാദി പുരുഷാർത്ഥചതുഷ്ടയം ആഗ്രഹിക്കുന്നവരാൽ കാമിക്കപ്പെടുന്നതുകൊണ്ട് കാമൻ. കാമനും ദേവനും ആയതിനാൽ കാമദേവഃ. കാമികളുടെ കാമങ്ങളെ പാലിക്കുന്നതിനാൽ കാമപാലഃ. പൂർണ്ണകാമസ്വഭാവനായതിനാൽ കാമീ. അതിരമണീയമായ ദേഹം വഹിക്കുന്നതിനാൽ കാന്തഃ അഥവാ കന്റെ (ബ്രഹ്മാവിന്റെ)യും അന്തം അവനിൽനിന്നായതിനാൽ കാന്തഃ. ശ്രുതങ്ങളായ ആ

ബ്രഹ്മണ്യോ ബ്രഹ്മകൃദ് ബ്രഹ്മാ
ബ്രഹ്മ ബ്രഹ്മവിവർദ്ധനഃ
ബ്രഹ്മവിദ് ബ്രാഹ്മണോ ബ്രഹ്മീ
ബ്രഹ്മജ്ഞോ ബ്രാഹ്മണപ്രിയഃ. വ്യാ

ഗമങ്ങളെ(ശ്രുതിസ്മൃത്യാദിക)ളോട്ടു കൂടിയവനായതിനാൽ കൃതാഗമഃ. ഗുണാതീതത്വംനിമിത്തം ഇന്നവിധമെന്നു നിർദ്ദേശിക്കപ്പെടാൻ ശക്യമല്ലാത്ത രൂപത്തോടുകൂടിയവൻ അനിർദ്ദേശ്യവപുഃ. രോദസിയെ (ആകാശഭൂമികളെ) വ്യാപിച്ച് അദ്ദേഹത്തിൻെറ കാന്തി അത്യധികമായി സ്ഥിതിചെയ്യുന്നതിനാൽ വിഷ്ണുഃ. ഗത്യാദികർമ്മങ്ങൾ വീഃ. "വീ ഗതിപ്രജനകാന്ത്യസനഖാദനേഷു" എന്നുള്ള ധാതുപാഠം ഇവിടെ സ്മരിക്കേണ്ടതാകുന്നു. വ്യാപിത്വം, നിത്യത്വം, സർവ്വാത്മത്വം എന്നിവകൊണ്ട് ദേശകാലാദ്യപരിച്ഛിന്നനായതിനാൽ അനന്തഃ. അഥവാ ഗന്ധർവ്വസിദ്ധാദികളും അദ്ദേഹത്തിൻെറ ഗുണങ്ങളുടെ അന്തത്തെ കാണാത്തതിനാൽ അനന്തഃ. ദിഗ്വിജയത്തിൽ അനവധി ധനം ജയിക്കപ്പെട്ടതിനാൽ അർജ്ജുനസ്വരൂപിയായ ഭഗവാൻ ധനഞ്ജയഃ. "പാണ്ഡവാനാം ധനഞ്ജയഃ" എന്നു ഭഗവദ്വചനം.

ശ്ലോ. വ്യാ. തപസ്സ്, വേദങ്ങൾ, വിപ്രന്മാർ, ജ്ഞാനം ഇവക്കെല്ലാം ബ്രഹ്മസംജ്ഞയുണ്ട്; ഇവയ്ക്കു ഹിതനായതിനാൽ ബ്രഹ്മണ്യഃ. തപസ്സു മുതലായവയുടെ കർത്താവായതിനാൽ ബ്രഹ്മകൃത്. ബ്രഹ്മാവിൻെറ രൂപം സ്വീകരിച്ച് സർവ്വവും സൃഷ്ടിക്കുന്നതുകൊണ്ട് ബ്രഹ്മാ. ബൃഹത്ത്വംമൂലവും ബൃംഹണത്വം (വളർച്ച) മൂലവും ബ്രഹ്മം. തപസ്സു മുതലായവയുടെ വിവർദ്ധനംകൊണ്ട് ബ്രഹ്മവിവർദ്ധനഃ. വേദവും വേദാർത്ഥവും വേണ്ടപോലെ അറിയുന്നതിനാൽ ബ്രഹ്മവിത്. ബ്രാഹ്മണാത്മാവായി സകലലോകങ്ങൾക്കും ഉപദേശംചെയ്യുന്നതിനാൽ വേദബന്ധുവായതുകൊണ്ട് ബ്രാഹ്മണഃ. ബ്രഹ്മസംജ്ഞിതങ്ങളായവയെല്ലാം അദ്ദേഹത്തിൻെറ അലങ്കാരങ്ങളായതിനാൽ ബ്രഹ്മീ. സ്വാത്മഭൂതങ്ങളായ വേദങ്ങൾ അറിയുന്നതുകൊണ്ട് ബ്രഹ്മജ്ഞഃ. ബ്രാഹ്മണർക്കു പ്രിയൻ അഥവാ ബ്രാഹ്മണരായ പ്രിയന്മാരോടു കൂടിയവൻ ബ്രാഹ്മണപ്രിയഃ.

മഹാക്രമോ മഹാകർമ്മാ
മഹാതേജാ മഹോരഗഃ
മഹാക്രതുർമ്മഹായജ്വാ
മഹായജ്ഞോ മഹാഹവിഃ. വൃ൭
സ്തവ്യഃ സ്തവപ്രിയഃ സ്തോത്രം
സ്തുതിഃ സ്തോതാ രണപ്രിയഃ
പൂർണ്ണഃ പൂരയിതാ പുണ്യഃ
പുണ്യകീർത്തിരനാമയഃ വൃ൮

---

ശ്ലോ: വൃ൭—മഹത്തുകളായ ക്രമങ്ങൾ—പാദവിക്ഷേപങ്ങൾ—ഉള്ളതുകൊണ്ടു് മഹാക്രമഃ; "ശം നോ വിഷ്ണുരുരുക്രമഃ" എന്ന ശ്രുതി. ജഗദുൽപത്ത്യാദി മഹൽകർമ്മങ്ങൾ ഉള്ളതുകൊണ്ടു് മഹാകർമ്മാ. ആദിത്യൻ മുതലായവയും അദ്ദേഹത്തിന്റെ തേജസ്സുകൊണ്ടാണു് തേജസ്വികളായിരിക്കുന്നതു്. ആ മഹത്തായ തേജസ്സു് ഉള്ളതിനാൽ മഹാതേജാഃ അഥവാ മഹത്തുകളായ വീര്യശൗര്യാദി ധർമ്മങ്ങളുള്ളവൻ മഹാതേജാഃ മഹാനായ (വലിയ) ഉരഗമായതുകൊണ്ടു് മഹോരഗഃ "സർപ്പാണാമസ്മി വാസുകിഃ" (സർപ്പങ്ങളിൽ ഞാൻ വാസുകിയാണു്) എന്നു ഭഗവദ്വചനം. മഹത്തായ ക്രതുവായതിനാൽ അഥവാ മഹത്തുകളായ ക്രതുക്കളോടു കൂടിയവൻ മഹാക്രതുഃ. ലോകസംഗ്രഹത്തിനായിട്ടു് യജ്ഞങ്ങളെ സാധിക്കുന്നതിനാൽ, അങ്ങനെ മഹത്തായ യജ്വാവു് ആയതുകൊണ്ടു് മഹായജ്വാ മഹത്തായ യജ്ഞമായതുകൊണ്ടു് മഹായജ്ഞഃ "യജ്ഞങ്ങളിൽ ഞാൻ ജപയജ്ഞമാകുന്നു" എന്നു ഭഗവദ്വചനം. മഹത്തായ ഹവിസ്സായതിനാൽ,—ബ്രഹ്മാത്മാവിൽ ജഗത്തു മുഴുവൻ ഹോമിക്കപ്പെടുന്നതിനാൽ മഹാഹവിഃ.

ശ്ലോ: വൃ൮—എല്ലാവരാലും സ്തുതിക്കപ്പെടുന്നതിനാൽ സ്തവ്യഃ. നിഷ്കൃഷ്ടമായ സ്തവത്തിൽ പ്രിയനായതിനാൽ സ്തവപ്രിയഃ. ഏതൊന്നിനാൽ സ്തുതിക്കപ്പെടുന്നുവോ അതു് സ്തോത്രം. ഗുണസംകീർത്തനാത്മകമായ അതും ഹരിതന്നെയെന്ന സാരം. സ്തവനക്രിയതന്നെ സ്തുതിഃ

മനോജവസ്തീർത്ഥകരോ
വസുരേതാ വസുപ്രദഃ.
വസുപ്രദോ വാസുദേവോ
വസുർവസുമനാ ഹവിഃ. ൭൩

---

സ്തുതിക്കുന്ന ആളും സ്തോതാ. യഥാർത്ഥത്തിൽ സ്തുതിയും സ്തോതാവും ഹരിതന്നെയാണെന്ന് അർത്ഥം. ലോകരക്ഷയ്ക്കുവേണ്ടി സർവദാ അഞ്ച് ആയുധങ്ങളും ധരിച്ചുകൊണ്ടിരിക്കുന്നു; അങ്ങനെ രണം പ്രിയമായതുകൊണ്ട് രണപ്രിയഃ. സകല കാമങ്ങളാലും സകല ശക്തികളാലും സമ്പന്നനായതുകൊണ്ട് പൂർണ്ണഃ. സർവർക്കും സമ്പത്തു പൂരിപ്പിക്കുന്നതിനാൽ പൂരയിതാ. സ്മരണമാത്രംകൊണ്ട് കല്മഷങ്ങളെ അകറ്റുന്നതിനാൽ പുണ്യഃ. മനുഷ്യർക്ക് അദ്ദേഹത്തിന്റെ കീർത്തി (കീർത്തനം) പുണ്യം നൽകുന്നു, അതുകൊണ്ട് പുണ്യമായ കീർത്തിയോടുകൂടിയവനായതിനാൽ പുണ്യകീർത്തിഃ. ആന്തരമായോ ബാഹ്യമായോ കർമ്മജങ്ങളായ വ്യാധികളുടെ പീഡയില്ലാത്തതിനാൽ അനാമയഃ.

ശ്ലോ. ൭൩. സർവഗതനായതുകൊണ്ട് മനസ്സിന്റെ വേഗംപോലെയുള്ള വേഗത്തോടുകൂടിയവൻ മനോജവഃ. സകല വിദ്യകളുടെയും പ്രണേതാവും പ്രവക്താവും ആയതുകൊണ്ട് തീർത്ഥകരഃ. വസു—സ്വർണ്ണം—ആയ രേതസ്സോടു കൂടിയവൻ വസുരേതാ. “അപ്പിനെ സൃഷ്ടിച്ചിട്ടതിൽ വീര്യം സ്രവിച്ചവൻ അതു ഹേമാണ്ഡമായ് തീർന്നു ബ്രഹ്മാവിന്നാധാരണം” എന്ന വ്യാസവചനം. വസുവിനെ—ധനത്തെ—പ്രകർഷേണ ദാനം ചെയ്യുന്നു; സാക്ഷാൽ ധനാദ്ധ്യക്ഷൻ ഭഗവാൻതന്നെ; അദ്ദേഹത്തിന്റെ പ്രസാദം മൂലമാണ് മറ്റു ധനാധ്യക്ഷന്മാരുള്ളത്; അതുകൊണ്ടു ഭഗവാൻ വസുപ്രദഃ. വസു—മോക്ഷാഖ്യമായ പ്രകൃഷ്ടമായ ധനം—ഭക്തന്മാർക്ക് ദാനംചെയ്യുന്നതിനാൽ (രണ്ടാമത്തെ) വസുപ്രദഃ. അഥവാ സുരാരികളുടെ വസുക്കളെ പ്രകർഷേണ ഖണ്ഡിക്കുന്നതുകൊണ്ടു വസുപ്രദഃ. വസുദേവന്റെ പുത്രൻ വാസുദേവഃ. ഭൂതങ്ങൾ അദ്ദേഹത്തിലും അദ്ദേഹം ഭൂതങ്ങളിലും വസിക്കുന്നതിനാൽ വസുഃ. സർവവിഷയങ്ങളിലും ഒരുപോലെ വസിക്കുന്നതുകൊണ്ടു വസുഃ. അങ്ങനെയുള്ള മനസ്സുള്ളതിനാൽ വസുമനാഃ

വിശ്വമൂർത്തിർമഹാമൂർത്തി
ർദീപ്തമൂർത്തി രമൂർത്തിമാൻ
അനേകമൂർത്തിരവ്യക്തഃ
ശതമൂർത്തിഃ ശതാനനഃ. ൯൦

---

നാൽ ഭവാൻ" എന്നു ഹരിവംശം. ജഗത്തിനെ മായകൊണ്ടു് ആച്ഛാദനം ചെയ്യുന്നതിനാൽ വാസുഃ; അദ്ദേഹംതന്നെ ദേവനായതിനാൽ വാസുദേവഃ. ജീവാത്മാവായ അദ്ദേഹത്തിൽ എല്ലാ അസുക്കളും—പ്രാണങ്ങളും—നിലയിക്കുന്നു എന്നതിനാൽ സർവ്വാസുനിലയഃ. അലം=പര്യാപ്തം, അദ്ദേഹത്തിന്റെ ശക്തിസമ്പത്തുകൾക്കു് അലം എന്നൊന്നില്ലാത്തതിനാൽ അനലഃ. ധർമ്മവിരുദ്ധമായ പന്ഥാവിൽ ചരിക്കുന്നവരുടെ ദർപ്പത്തെ ഹനിക്കുന്നതിനാൽ ദർപ്പഹാ. ധർമ്മപഥത്തിൽ വർത്തിക്കുന്നവർക്കു ദർപ്പത്തെ ദാനംചെയ്യുന്നതിനാൽ ദർപ്പദഃ. സ്വാത്മാമൃതരസാസ്വാദനം നിമിത്തം സർവ്വദാ പ്രമുദിതനായിരിക്കുന്നതിനാൽ ദൃപ്തഃ. സർവ്വോപാധിവിനിർമ്മുക്തനായതിനാൽ ധ്യാനസമയത്തു് ഹൃദയത്തിൽ അദ്ദേഹത്തിന്റെ ധാരണ ശക്യമല്ല. എന്നാലും ഭഗവാന്റെ പ്രസാദത്താൽ ചിലർ ദുഃഖേന (വളരെ പണിപ്പെട്ടു്) ധരിക്കുന്നു എന്നതിനാൽ ദുർദ്ധരഃ. കാമക്രോധാദികളായ ആന്തരശത്രുക്കളാലോ ദാനവാദികളായ ബാഹ്യശത്രുക്കളാലോ പരാജിതനല്ലാത്തതിനാൽ അപരാജിതഃ.

ശ്ലോ: ൯൦—സർവ്വാത്മകനായതുകൊണ്ടു് വിശ്വം അദ്ദേഹത്തിന്റെ മൂർത്തിയാണു്, അതിനാൽ വിശ്വമൂർത്തിഃ. ശേഷശയ്യയിൽ ശയിക്കുന്ന അദ്ദേഹത്തിനു മഹത്തായ (വലുതായ) മൂർത്തിയുള്ളതിനാൽ മഹാമൂർത്തിഃ. ദീപ്തയും—ജ്ഞാനമയിയായ—മൂർത്തിയോടുകൂടിയതിനാൽ അഥവാ സ്വേച്ഛയാ സ്വീകരിച്ച തൈജസമൂർത്തിയോടുകൂടിയതിനാൽ ദീപ്തമൂർത്തിഃ. കർമ്മനിബന്ധനമായ മൂർത്തി അദ്ദേഹത്തിനില്ലാത്തതിനാൽ അമൂർത്തിമാൻ. അവതാരങ്ങളിൽ ലോകോപകാരകങ്ങളായ അനേകമൂർത്തികളെ സ്വേച്ഛയാ സ്വീകരിക്കുന്നതിനാൽ അനേകമൂർത്തിഃ. അദ്ദേഹത്തിനു് അനേക മൂർത്തികൾ ഉണ്ടെങ്കിലും ഇന്നവിധത്തിലാണു് അദ്ദേഹത്തിന്റെ രൂപമെന്നു വ്യവച്ഛേദിക്കാൻ വയ്യാത്തതിനാൽ അവ്യക്തഃ. ചിത്സ്വരൂപനായ അദ്ദേഹത്തിനു് നാനാ-

ഏകോ നൈകഃ സവഃ കഃ കിം
യത്തത് പദമനുത്തമം
ലോകബന്ധുർലോകനാഥോ
മാധവോ ഭക്തവത്സലഃ ൯൧

---

തരത്തിലുള്ള മൂർത്തികൾ സംഭവിക്കുന്നതിനാൽ **ശതമൂർത്തിഃ**. അദ്ദേഹത്തിൽനിന്നുതന്നെ വിശ്വരൂപമൂർത്തികൾ എല്ലാം ആവിർഭവിക്കുന്നതിനാൽ **ശതാനനഃ**.

ശ്ലോ: ൯൧—പരമാർത്ഥത്തിൽ സജാതീയവിജാതീയാദി ഭേദങ്ങളൊന്നുമില്ലാത്തതിനാൽ **ഏകഃ**. 'ഏകമേവാദ്വിതീയം' എന്നു ശ്രുതി. മായകൊണ്ടു പല രൂപം സ്വീകരിക്കുന്നതിനാൽ **നൈകഃ**. സോമം അഭിഷവിക്കപ്പെടുന്ന അധ്വരം **സവഃ**. ഭഗവാനുമായി അഭേദം കല്പിച്ചിരിക്കുന്നു. ക ശബ്ദം സുഖവാചകമാണ്. അതിനാൽ (സുഖവാചകത്താൽ) സ്തുതിക്കപ്പെടുന്നതുകൊണ്ട് **കഃ**. സർവ്വപുരുഷാർത്ഥരൂപത്വം നിമിത്തം ബ്രഹ്മംതന്നെ ചിന്തിക്കപ്പെടേണ്ടതാകുന്നു. ആ ബ്രഹ്മം തന്നെ **കിം**. യച്ഛബ്ദംകൊണ്ട് സ്വതഃസിദ്ധാവസ്ഥയായ ബ്രഹ്മംതന്നെ നിർദ്ദേശിക്കപ്പെടുന്നതിനാൽ **യത്**. 'യതോ ഇമാനി ഭൂതാനി ജായന്തേ' എന്നു ശ്രുതി. തനോതി (ചെയ്യുന്നു) എന്നതിനാൽ സകല സൃഷ്ടിബീജമായ ബ്രഹ്മംതന്നെ **തത്**. "ഓം തത്സദിതി നിർദ്ദേശോ ബ്രഹ്മണസ്ത്രിവിധഃസ്മൃതഃ" എന്നു ഗീത. മുമുക്ഷുക്കളാൽ പദിക്കപ്പെടുന്നതു—ഗമിക്കപ്പെടുന്നതു—പദം. യാതൊന്നിൽനിന്നും ഉൽകൃഷ്ടമായി അന്യമൊന്നില്ലയോ അതു് അനുത്തമം. **പദമനുത്തമം** എന്നു് ഒരു നാമം. ആധാരഭൂതനായ അദ്ദേഹത്തിൽ സകല ലോകങ്ങളും ബന്ധിക്കപ്പെടുന്നതിനാൽ ലോകങ്ങളുടെ ബന്ധു **ലോകബന്ധുഃ**. അഥവാ ലോകങ്ങളുടെ ജനകനായതിനാൽ, ജനകനെപ്പോലെ മറ്റൊരു ബന്ധുവില്ലാത്തതുനിമിത്തം അഥവാ ലോകങ്ങൾക്കു് ഹിതാഹിതോപദേശകമായ ബന്ധുകൃത്യം അനുഷ്ഠിക്കുന്നതിനാൽ **ലോകബന്ധുഃ**. ലോകങ്ങളാൽ നാഥിക്കപ്പെടുന്ന—യാചിക്കപ്പെടുന്ന—, ലോകങ്ങളെ ആശംസിക്കുന്ന, ലോക

സുവർണ്ണവർണ്ണോ ഹേമാംഗോ
വരാംഗശ്ചന്ദനാംഗദീ
വീരഹാ വിഷമഃ ശൂന്യോ
ഘൃതാശീരചലശ്ചലഃ ൭൮

അമാനീ മാനദോ മാന്യോ
ലോകസ്വാമീ ത്രിലോകധൃക്
സുമേധാ മേധജോ ധന്യഃ
സത്യമേധാ ധരാധരഃ. ൭൯

---

ങ്ങളുടെ ഈശനായി ഭവിക്കുന്നു എന്നതിനാൽ ലോകനാഥഃ; മധുകുലത്തിൽ ജനിച്ചതിനാൽ **മാധവഃ**. ഭക്തസ്നേഹനിമിത്തം **ഭക്തവത്സലഃ**.

ശ്ലോ: ൭൮—സുവർണ്ണം പോലെയുള്ള വർണ്ണം ഉള്ളതുകൊണ്ട് **സുവർണ്ണവർണ്ണഃ**. 'യദാ പശ്യഃ പശ്യതേ രുക്മവർണ്ണം' എന്നു ശ്രുതി. ഹേമംപോലെയുള്ള അംഗം ഉള്ളതിനാൽ **ഹേമാംഗഃ**. "യ ഏഷോഽന്തരാദിത്യേ ഹിരണ്മയഃ പുരുഷഃ" എന്നു ശ്രുതി. വരങ്ങളായ—ശോഭനങ്ങളായ അംഗങ്ങളോടു കൂടിയവൻ **വരാംഗഃ**. ചന്ദന (ആഹ്ലാദന)ങ്ങളായ അംഗദങ്ങൾ (തോൾവളകൾ) കൊണ്ടു ഭൂഷിതനായതിനാൽ **ചന്ദനാംഗദീ**. ധർമ്മരക്ഷണത്തിനുവേണ്ടി വീരന്മാരായ അസുരന്മാരെ ഹനിക്കുന്നതിനാൽ **വീരഹാ**. സർവ്വവിലക്ഷണത്വം നിമിത്തം അദ്ദേഹത്തിനു സമൻ ഇല്ലാത്തതിനാൽ **വിഷമഃ**. "ന ത്വത്സമോഽസ്ത്യഭ്യധികഃ കുതോഽന്യഃ" എന്നു ഭഗവദ്വചനം. സർവ്വവിശേഷരഹിതത്വംനിമിത്തം ശൂന്യംപോലെ തോന്നുന്നതിനാൽ **ശൂന്യഃ**. ഘൃതങ്ങളായ—വിഗളിതങ്ങളായ—ആശിസ്സുകൾ(പ്രാർത്ഥനകൾ)ഓടുകൂടിയവൻ **ഘൃതാശീഃ**. സ്വരൂപത്തിൽനിന്നോ സാമർത്ഥ്യത്തിൽനിന്നോ ജ്ഞാനാദിഗുണത്തിൽനിന്നോ ചലനം ഇല്ലാത്തതിനാൽ **അചലഃ**. വായുരൂപത്തിൽ ചലിക്കുന്നതിനാൽ **ചലഃ**.

ശ്ലോ: ൭൯—അനാത്മവസ്തുക്കളിൽ ആത്മാഭിമാനം ഇല്ലാത്തതിനാൽ **അമാനീ**. സ്വമായയാൽ സകലർക്കും അനാത്മാക്കളിൽ ആത്മാ

തേജോവൃഷോ ദ്യുതിധരഃ
സൎവ്വശസ്ത്രഭൃതാം വരഃ
പ്രഗ്രഹോ നിഗ്രഹോ വ്യഗ്രോ
നൈകശൃംഗോ ഗദാഗ്രജഃ ൫൰

---

ഭിമാനം നൽകുന്ന, ഭക്തന്മാൎക്ക് അനുഗ്രഹമായ മാനം നൽകുന്ന, തത്വജ്ഞന്മാൎക്ക് അനാത്മാക്കളിലുള്ള ആത്മാഭിമാനത്തെ ഖണ്ഡിക്കുന്ന എന്നതിനാൽ **മാനദഃ**. സൎവ്വേശ്വരത്വംനിമിത്തം സൎവ്വരാലും മാനനീയനായതിനാൽ **മാന്യഃ**. പതിനാലു ലോകങ്ങളുടെയും സ്വാമി—ഈശ്വരൻ—ആയതിനാൽ **ലോകസ്വാമീ**. മൂന്നു ലോകങ്ങളെയും ധരിക്കുന്നതിനാൽ **ത്രിലോകധൃക്**. ശോഭനമായ മേധ—പ്രജ്ഞ ഉള്ളതിനാൽ **സുമേധാഃ**. മേധത്തിൽ—അധ്വരത്തിൽ—ജനിക്കുന്നതിനാൽ **മേധജഃ**. കൃതാൎത്ഥനായതിനാൽ **ധന്യഃ**. സത്യയായ മേധയോടു കൂടിയവൻ **സത്യമേധാഃ**. ശേഷാദികളായ എല്ലാ അംശങ്ങളെക്കൊണ്ടും ധരയെ മുഴുവൻ ധരിക്കുന്നതിനാൽ **ധരാധരഃ**.

ശ്ലോ: ൫൰—ആദിത്യരൂപനായി തേജസ്സുകളെ—അംഭസ്സുകളെ—വൎഷിക്കുന്നതുകൊണ്ട് **തേജോവൃഷഃ**. ദ്യുതിയെ—അംഗകാന്തിയെ ധരിക്കുന്നതുകൊണ്ട് **ദ്യുതിധരഃ**. എല്ലാ ശസ്ത്രഭൃത്തുകളിലും വെച്ചു ശ്രേഷ്ഠനായതിനാൽ **സൎവ്വശസ്ത്രഭൃതാംവരഃ**. ഭക്തന്മാരാൽ ഉപഹൃതങ്ങളായ പത്രപുഷ്പാദികളെ പ്രഗ്രഹിക്ക(പ്രകൎഷേണ ഗ്രഹിക്ക)ന്നതിനാൽ **പ്രഗ്രഹഃ**. അഥവാ വിഷയാരണ്യത്തിൽ ഓടുന്ന അടക്കമില്ലാത്ത ഇന്ദ്രിയാശ്വങ്ങളെ ഭഗവൽപ്രസാദത്താൽ കയറിനാൽ ബന്ധിക്കാൻ സാധിക്കുന്നു. അതുനിമിത്തം പ്രഗ്രഹം (കടിഞ്ഞാൺ) പോലെയായതുകൊണ്ട് **പ്രഗ്രഹഃ**. സൎവ്വത്തെയും സ്വാധീനത്തിൽ നിഗ്രഹി(നിയന്ത്രി)ക്കുന്നതിനാൽ **നിഗ്രഹഃ**. വിഗതമായ അഗ്ര(അന്ത)ത്തോടു കൂടിയവനായതിനാൽ **വ്യഗ്രഃ**. അഥവാ ഭക്തന്മാൎക്ക് അഭീഷ്ടങ്ങളെ ദാനംചെയ്യുന്നതിൽ **വ്യഗ്രഃ**. നാലു ശൃംഗങ്ങളും ഉള്ളതിനാൽ **നൈകശൃംഗഃ**. 'ചത്വാരി ശൃംഗാ' എന്ന ശ്രുതി. നിഗമത്തോടു (മന്ത്രവൎണ്ണത്തോടു) കൂടി ആ-

ചതുർമ്മൂർത്തിശ്ചതുർബ്ബാഹു-
ശ്ചതുർവ്യൂഹശ്ചതുർഗ്ഗതിഃ
ചതുരാത്മാ ചതുർഭാവ-
ശ്ചതുർവ്വേദവിദേകപാത്. ൭൪

സമാവർത്തോ/നിവൃത്താത്മാ
ദുർജ്ജയോ ദുരതിക്രമഃ.
ദുർല്ലഭോ ദുർഗ്ഗമോ ദുർഗ്ഗോ
ദുരാവാസോ ദുരാരിഹാ. ൭൫

---

ഗ്രത്തിൽ (ആദ്യം) ജനിക്കുന്നതിനാൽ നിഗദാഗ്രജഃ. നിശബ്ദം ലോപിച്ച് ഗദാഗ്രജഃ. അഥവാ ഗദൻ ശ്രീകൃഷ്ണന്റെ അനുജൻ; അവന്റെ അഗ്രജനായതിനാൽ ഗദാഗ്രജഃ.

ശ്ലോഃ ൭൪—വിരാട്ട്, സൂത്രാത്മാ, അവ്യാകൃതൻ, തുരീയൻ ഇങ്ങനെ നാലു മൂർത്തികൾ ഉള്ളതിനാൽ അഥവാ സിതം (വെളുത്ത), രക്തം (ചുവന്ന), പീതം (മഞ്ഞ), കൃഷ്ണം (കറുത്ത) ഇങ്ങനെ നാലു മൂർത്തികൾ ഉള്ളതിനാൽ ചതുർമ്മൂർത്തിഃ. നാലു ബാഹുക്കൾ ഉള്ളതിനാൽ ചതുർബ്ബാഹുഃ എന്ന നാമം വാസുദേവനിൽ രൂഢമായിരിക്കുന്നു. ശരീരപുരുഷൻ, ഛന്ദഃപുരുഷൻ, വേദപുരുഷൻ, മഹാപുരുഷൻ, എന്ന ഉപനിഷത്തിലുള്ളതിനാൽ നാലു പുരുഷന്മാർ—വ്യൂഹങ്ങൾ—അദ്ദേഹത്തിനുള്ളതുകൊണ്ട് ചതുർവ്യൂഹഃ. നാലു് ആശ്രമങ്ങളുടെയും വർണ്ണങ്ങളുടെയും ഗതിയായതിനാൽ ചതുർഗ്ഗതിഃ. രാഗദ്വേഷാദികൾ ഇല്ലാത്തതിനാൽ ചതുരമായ—ശുദ്ധമായ—ആത്മാവ് (മനസ്സ്) ഉള്ളതുകൊണ്ട്, അഥവാ മനസ്സ്, ബുദ്ധി, അഹങ്കാരം, ചിത്തം എന്നിങ്ങനെയുള്ള അന്തഃകരണചതുഷ്ടയരൂപം നിമിത്തം ചതുരാത്മാ. അദ്ദേഹത്തിൽനിന്ന് ധർമ്മാർത്ഥകാമമോക്ഷാഖ്യങ്ങളായ നാലു പുരുഷാർത്ഥങ്ങൾ ഭവിക്കുന്നതിനാൽ ചതുർഭാവഃ. നാലു വേദങ്ങളുടെ അർത്ഥം യഥാവത്തായി വേദിക്കു (അറിയു)ന്നതിനാൽ ചതുർവ്വേദവിത്. അദ്ദേഹത്തിന് ഏകമായ പാദം ഉള്ളതിനാൽ ഏകപാത്. "പാദോ/സ്യ വിശ്വാ ഭൂതാനി" എന്നു ശ്രുതി. "വിഷ്ടഭ്യാഹമിദം കൃത്സ്നമേകാംശേന സ്ഥിതോ ജഗത്" എന്നു ഗീത.

ശ്ലോഃ—൭൫. സംസാരചക്രത്തിന്റെ സമ്യക്കാകും വണ്ണമുള്ള ആവർത്തകനായതിനാൽ സമാവർത്തഃ, സർവ്വത്ര സ്ഥിതിചെയ്യുന്നുണ്ടെങ്കിലും

ശുഭാംഗോ ലോകസാരംഗഃ
സുതന്തുസ്തന്തുവർദ്ധനഃ
ഇന്ദ്രകർമ്മാ മഹാകർമ്മാ
കൃതകർമ്മാ കൃതാഗമഃ. ൭൬

---

ആത്മാവ് വിഷയങ്ങളിൽ നിന്നു നിവർത്തിക്കപ്പെടുന്നില്ല എന്നതിനാൽ അനിവൃത്താത്മാ. ജയിക്കപ്പെടുവാൻ ശക്യനല്ലാത്തതിനാൽ ദുർജ്ജയഃ. സൂര്യാദികളും ഭഗവാന്റെ ആജ്ഞയെ അതിക്രമിക്കാത്തതുകൊണ്ട് ദുരതിക്രമഃ. ദുർല്ലഭമായ ഭക്തികൊണ്ടു ലഭിക്കപ്പെടുന്നവനായതിനാൽ ദുർല്ലഭഃ. ദുഃഖേന ഗമിക്കപ്പെടുന്നതിനാൽ—അറിയപ്പെടുന്നതിനാൽ—ദുർഗ്ഗമഃ. പല വിഘ്നങ്ങളും കടന്ന് ദുഃഖേന പ്രാപിക്കപ്പെടുന്നതിനാൽ ദുർഗ്ഗഃ. യോഗികളാൽ സമാധിയിൽ ദുഃഖേന ആവസിപ്പിക്കപ്പെടുന്നതിനാൽ—ഹൃദയത്തിൽ ഉറപ്പിക്കപ്പെടുന്നതിനാൽ ദുരാവാസഃ. ദുരാരികളായ ദാനവാദികളെ ഹനിക്കുന്നതിനാൽ ദുരാരിഹാ.

ശ്ലോ:—൭൬. ശോഭനങ്ങളായ അംഗങ്ങളോടുകൂടിയവനായിട്ട് ധ്യാനിക്കപ്പെടേണ്ടവനാകയാൽ ശുഭാംഗഃ. ലോകങ്ങളുടെ സാരത്തെ, സാരംഗം (ഭൃംഗം) പുഷ്പസാരത്തെയെന്നപോലെ ഗ്രഹിക്കുന്നതിനാൽ ലോകസാരംഗഃ. അഥവാ ലോകസാരം—പ്രണവം; അതുമൂലം പ്രാപിക്കപ്പെടേണ്ടവനാകയാൽ ലോകസാരംഗഃ. ശോഭനമായ തന്തു (വിസ്തീർണ്ണമായ പ്രപഞ്ചം) ഭഗവാനുള്ളതിനാൽ സുതന്തുഃ. അതിനെത്തന്നെ വർദ്ധിപ്പിക്കുന്ന അഥവാ ഛേദിക്കുന്ന എന്നതിനാൽ തന്തുവർദ്ധനഃ. ഇന്ദ്രന്റെ കർമ്മം എന്നപോലെയുള്ള കർമ്മം—ഐശ്വര്യകർമ്മം ഉള്ളതിനാൽ ഇന്ദ്രകർമ്മാ. മഹത്തുക്കളായ—ആകാശാദികളായ—ഭൂതങ്ങളും ഭഗവാന്റെ കർമ്മങ്ങളും ആകയാൽ മഹാകർമ്മാ. കൃതാർത്ഥനായതിനാൽ സർവ്വവും കൃതമായിക്കഴിഞ്ഞിരിക്കുന്നു; കർത്തവ്യമായി ഒന്നുമില്ല, എന്നതിനാൽ കൃതകർമ്മാ. ധർമ്മാത്മകമായ കർമ്മത്തെ ചെയ്യുവനെന്നുമാകാം. വേദാത്മകമായ ആഗമം ഭഗവാനാൽ കൃതമായതിനാൽ അഥവാ സകലത്തിന്റെയും ആഗമം ഭഗവാനാൽ കൃതമായതിനാൽ കൃതാഗമഃ

ഉദ്ഭവഃ സുന്ദരഃ സുന്ദോ
രത്നനാഭഃ സുലോചനഃ.
അർക്കോ വാജസനഃ ശൃംഗീ
ജയന്തഃ സർവവിജ്ജയീ ൯൭

സുവർണബിന്ദുരക്ഷോഭ്യഃ
സർവവാഗീശ്വരേശ്വരഃ
മഹാഹ്രദോ മഹാഗർത്തോ
മഹാഭൂതോ മഹാനിധിഃ ൯൮

---

വ്യാ:—൯൭. ഉൽകൃഷ്ടമായ ഭവ (ജന്മ) ത്തെ സ്വേച്ഛയാ സ്വീകരിക്കുന്നതിനാൽ അഥവാ സർവകാരണനായതുകൊണ്ട് ഉദ്ഗതമായ—അപഗതമായ—ഭവത്തോടു കൂടിയവനായതിനാൽ ഉദ്ഭവഃ. വിശ്വാതിശായിയായ സൗന്ദര്യവും സൗഭാഗ്യവും ഉള്ളതിനാൽ സുന്ദരഃ സ്വഭക്താനാം ഉനത്തി (ആർദ്രമാക്കുന്നു) കരുണാകരൻ എന്ന സ്വാർത്ഥം; കരുണാകരനായതിനാൽ സുന്ദഃ. രത്നശബ്ദം ശോഭയെ കുറിക്കുന്നു. രത്നംപോലെ സുന്ദരമായ നാഭിയോടുകൂടിയവൻ രത്നനാഭഃ. ശോഭനമായ ലോചനം അഥവാ ജ്ഞാനം ഉള്ളതിനാൽ സുലോചനഃ. പൂജ്യതമന്മാരായ ബ്രഹ്മാദികളാലും അർച്ചനീയനായതിനാൽ അർക്കഃ. വാജം (അന്നം) അർത്ഥികൾക്കു സനോതി (ദാനം ചെയ്യുന്നു) എന്നതുകൊണ്ട് വാജസനഃ. പ്രളയജലത്തിൽ ശൃംഗയുക്തമായ മത്സ്യവിശേഷത്തിന്റെ രൂപം ധരിച്ചവൻ ശൃംഗീ. അരികളെ അതിശയേന ജയിക്കുന്നതിനാൽ അഥവാ ജയഹേതുവായതിനാൽ ജയന്തഃ. സർവവിഷയകമായ ജ്ഞാനം അദ്ദേഹത്തിനുള്ളതുകൊണ്ട് സർവവിത്. ബാഹ്യാഭ്യന്തരശത്രുക്കളെ ജയിക്കുന്ന ശീലമുള്ളവനായതിനാൽ ജയീ. സർവവിത്തും ജയിയും ആയവൻ സർവവിജ്ജയീ. എന്ന് ഏകനാമം.

വ്യാ:—൯൮. സുവർണ്ണസദൃശങ്ങളായ ബിന്ദുക്കൾ—അവയവങ്ങൾ—ഉള്ളതിനാൽ അഥവാ ശോഭനമായ വർണ്ണ (അക്ഷര) വും ബിന്ദുവും ഉള്ള മന്ത്രത്തിലുണ്ടോ തന്മന്ത്രാത്മാവായതിനാൽ സുവർണബിന്ദുഃ

ഇങ്ങനെ എട്ടാമത്തെ നവനാമവും വ്യാഖ്യാനിച്ചു.

കുമുദഃ കുന്ദരഃ കുന്ദഃ
പർജ്ജന്യഃ പാവനോഽനിലഃ
അമൃതാശോഽമൃതവപുഃ
സർവ്വജ്ഞഃ സർവ്വതോമുഖഃ ൮൰൭

---

താരാഗ്രഹാദികളാലും ശബ്ദാദിവിഷയങ്ങളാലും ദേവാദികളാലും ക്ഷോഭിപ്പിക്കപ്പെടാത്തവനായതിനാൽ അക്ഷോഭ്യഃ. വാഗീശ്വരന്മാരായ ബ്രഹ്മാദികൾക്കു സർവ്വരുടെയും ഈശ്വരൻ സർവ്വവാഗീശ്വരേശ്വരഃ. യോഗികൾ ഭഗവദാനന്ദത്തിൽ മഹാഹ്രദത്തിലെന്നപോലെ മുങ്ങി വിശ്രമിച്ചു സുഖമായിരിക്കുന്നു എന്നതിനാൽ മഹാഹ്രദഃ. അദ്ദേഹത്തിന്റെ മായ ഗർത്തംപോലെ മഹത്തും ദുരത്യയവും ആയതിനാൽ മഹാഗർത്തഃ. അഥവാ നിരുക്തമനുസരിച്ച് ഗർത്തശബ്ദം രഥപര്യായമാകുന്നു; അതിനാൽ മഹാരഥൻതന്നെ മഹാഗർത്തഃ. കാലത്രയത്തിലും അനവച്ഛിന്നരൂപനായതിനാൽ മഹാഭൂതഃ. സർവ്വഭൂതങ്ങളും അദ്ദേഹത്തിൽ നിധാനം ചെയ്യപ്പെടുന്നതിനാൽ നിധി. മഹത്തായ നിധിയായതിനാൽ മഹാനിധിഃ.

ശ്ലോ. ൮൰൭—കും (ഭൂമിയെ), മോദത്തെയുണ്ടാക്കി മോദിപ്പിക്കുന്നതുകൊണ്ട് കുമുദഃ. കുന്ദപുഷ്പംപോലെ ശുദ്ധങ്ങളായ ഫലങ്ങളെ രാതി (ദാനംചെയ്യുന്നു) എന്നതിനാൽ കുന്ദരഃ അഥവാ കുവിനെ (ഭൂമിയെ) വരാഹാവതാരത്തിൽ ദാരണം ചെയ്തതുകൊണ്ട് കുന്ദരഃ. കുന്ദകുസുമംപോലെ സുന്ദരാംഗനായതിനാൽ—അതിസ്വച്ഛനിമിത്തം കുന്ദഃ. അഥവാ കുവിനെ (ഭൂമിയെ) കശ്യപനു ദാനം ചെയ്തതിനാൽ കുന്ദഃ. പർജ്ജന്യൻ ഭൂമിയുടെ താപത്തെ ശമിപ്പിക്കുന്നതുപോലെ ജനങ്ങളുടെ താപത്രയത്തെ ശമിപ്പിക്കുന്നതിനാൽ അഥവാ സർവ്വകാമങ്ങളെയും വർഷിക്കുന്നതിനാൽ പർജ്ജന്യഃ. സ്മൃതിമാത്രംകൊണ്ടുതന്നെ പാവനീകരിക്കുന്നതിനാൽ പാവനഃ. ഇലതി—പ്രേരിപ്പിക്കുന്നു. എന്നതിനാൽ ഇലഃ. അതു ചെയ്യാത്തതിനാൽ അനിലഃ. അഥവാ ഇലതി—സ്വപിക്കുന്നു—എന്നതിനാൽ ഇലഃ. അജ്ഞൻ എന്നർത്ഥം; തദ്വിപരീതനായവൻ നിത്യപ്രബുദ്ധസ്വരൂപൻ അനിലഃ. സ്വാത്മാമൃതത്തെ അശിക്കുന്നതിനാൽ അഥവാ പാലാഴിമഥനകാലത്ത് സുരന്മാരെ

സുലഭഃ സുവ്രതഃ സിദ്ധഃ
ശത്രുജിച്ഛത്രുതാപനഃ
ന്യഗ്രോധോദുംബരോഽശ്വത്ഥ-
ശ്ചാണൂരാന്ധ്രനിഷൂദനഃ ൮൮

---

പാനം ചെയ്യിച്ച് താനും അശിച്ചതിനാൽ അമൃതാശഃ. അഥവാ അനാശേഷഫലം നിമിത്തം അമൃതമായ ആശയോടുകൂടിയവൻ അമൃതാശഃ. മൃത (മരണ) രഹിതമായ വപുസ്സുള്ളതിനാൽ അമൃതവപുഃ. സർവവും അറിയുന്നതിനാൽ സർവജ്ഞഃ. സർവത്ര മുഖമുള്ളതിനാൽ ('സർവതോഽക്ഷിശിരോമുഖഃ' എന്ന ഗീത) സർവതോമുഖഃ.

ശ്ലോ. ൮൮—ഭക്തിമാത്രസമർപ്പിതങ്ങളായ പത്രപുഷ്പാദികളെക്കൊണ്ടുപോലും സുഖേന ലഭിക്കപ്പെടുന്നവനായതിനാൽ സുലഭഃ. ശോഭനമായ വ്രതം, ദുഷ്ടശിക്ഷണം, ശിഷ്ടരക്ഷണം ഇടങ്ങിയ വ്രതം—ഉള്ളതിനാൽ സുവ്രതഃ. അനന്യാധീനമായ സിദ്ധിയുള്ളതിനാൽ സിദ്ധഃ. സുരശത്രുക്കളെന്നതന്നെ ഭഗവാന്റെയും ശത്രുക്കൾ; അവരെ ജയിക്കുന്നതിനാൽ ശത്രുജിത്. സുരശത്രുക്കളുടെ താപനൻ (സങ്കടപ്രദൻ) ആയതിനാൽ ശത്രുതാപനഃ. ന്യക് (കീഴോട്ട്) രോഹിക്കുന്നു—സർവത്തിനും ഉപരിവർത്തിക്കുന്നു—എന്നതിനാൽ ന്യഗ്രോധഃ. അഥവാ സർവ്വഭൂതങ്ങളെയും ന്യക്കരിച്ച് (അധഃകരിച്ച്) നിജമായയെ രോധിക്കുന്നു എന്നതിനാൽ ന്യഗ്രോധഃ. കാരണത്വേന അംബരത്തിൽനിന്നും ഉദ്ഗതനായതിനാൽ ഉദുംബരഃ. അഥവാ ഉദുംബരം—അന്നം ഇടങ്ങിയതു്; അതുകൊണ്ടു വിശ്വത്തെ പോഷിപ്പിക്കുന്നതിനാൽ ഉദുംബരഃ. ന്യഗ്രോധോദുംബരഃ എന്ന സ്ഥലത്തെ സന്ധി പാണിനീയപ്രകാരം സാധുവല്ലെങ്കിലും ആർഷമായ സന്ധി എന്നു സമാധാനിക്കണം. ശ്വഃ=നാളെ; നാളെപ്പോലും സ്ഥിതിചെയ്യാത്തതിനാൽ അശ്വത്ഥഃ. 'ഊർധ്വമൂലോഽവാക്ശാഖ ഏഷോഽശ്വത്ഥഃ സനാതനഃ' എന്ന ശ്രുതി. 'ഊർധ്വമൂലമധഃശാഖമശ്വത്ഥം പ്രാഹുരവ്യയം' എന്നു ഗീത. ചാണൂരനെന്നുപേരുള്ള അന്ധ്രനെ നിഷൂദനം ചെയ്തതിനാൽ (കൊന്നതിനാൽ) ചാണൂരാന്ധ്രനിഷൂദനഃ.

സഹസ്രാർച്ചിഃ സപ്തജിഹ്വഃ
സപ്തൈധാഃ സപ്തവാഹനഃ
അമൂർത്തിരനഘോഽചിന്ത്യോ
ഭയകൃദ് ഭയനാശനഃ. ൮൰൪
അണുർബൃഹത് കൃശഃ സ്ഥൂലോ
ഗുണഭൃന്നിർഗുണോ മഹാൻ
അധൃതഃ സ്വധൃതഃ സ്വാസ്യഃ
പ്രാഗ്വംശോ വംശവർദ്ധനഃ ൮൰൫

---

ശ്ലോ. ൮൰൪—സഹസ്രങ്ങളായ—അനന്തങ്ങളായ—അർച്ചിസ്സുകളോടുകൂടിയവൻ സഹസ്രാർച്ചിഃ. സപ്ത (ഏഴ്) ജിഹ്വകൾ ഉള്ളതിനാൽ സപ്തജിഹ്വഃ. കാളീ കരാളീ ച മനോജവാ ച സുലോഹിതാ യാ ച സുധൂമ്രവർണാ. സ്ഫുലിംഗിനീ വിശ്വരുചീ ച ദേവീ ലേലായമാനാ ഇതി സപ്തജിഹ്വാഃ. എന്ന് മുണ്ഡകോപനിഷത്ത്. സപ്ത എധസ്സുകൾ—ദീപ്തികൾ—ഉള്ളതിനാൽ സപ്തൈധാഃ. അഗ്നിസ്വരൂപനായ ഭഗവാൻ എന്നർത്ഥം. സപ്തവാഹനങ്ങൾ—അശ്വങ്ങൾ ഉള്ളതിനാൽ സപ്തവാഹനഃ. സൂര്യസ്വരൂപനായ ഭഗവാൻ എന്നു സാരം. സപ്ത എന്നു പേരുള്ള ഒരു അശ്വം വാഹനമായിട്ടുള്ളവൻ എന്നും അർത്ഥമെടുക്കാം. മൂർത്തി—ഘനരൂപം—ധാരണസമർത്ഥം ചരാചരലക്ഷണം; അതില്ലാത്തവനായതിനാൽ അമൂർത്തിഃ. പ്രത്യേകം ഒരു രൂപമില്ലാത്തവൻ എന്നർത്ഥം. അഘം—ദുഃഖവും പാപവും ഒന്നും അദ്ദേഹത്തിനില്ലാത്തതിനാൽ അനഘഃ. സർവപ്രമാണങ്ങൾക്കും അഗോചരനായതുകൊണ്ട് അചിന്ത്യഃ. അസന്മാർഗ്ഗചാരികൾക്കു ഭയം ഉണ്ടാക്കുന്ന അഥവാ സന്മാർഗ്ഗചാരികളുടെ ഭയത്തെ കൃന്തനം ചെയ്യുന്ന എന്നതിനാൽ ഭയകൃത്. വർണ്ണാശ്രമാചാരവാന്മാർക്ക് ഭയം നശിപ്പിക്കുന്നതിനാൽ ഭയനാശനഃ.

ശ്ലോ: ൮൰൫—അത്യധികമായ സൗക്ഷ്മ്യം മൂലം അണുഃ. ബൃഹത്ത്വം നിമിത്തവും ബൃംഹണത്വം നിമിത്തവും ബൃഹത്. "അസ്ഥൂലം" ഇത്യാദിശ്രുതിയനുസരിച്ച് കൃശഃ. സർവാത്മത്വം നിമിത്തം

ഭാരഭൃത് കഥിതോ യോഗീ
യോഗീശഃ സൎവ്വകാമദഃ
ആശ്രമഃ ശ്രമണഃ ക്ഷാമഃ
സുപൎണ്ണോ വായുവാഹനഃ. ൯൨

---

സ്ഥൂലഃ. സത്വരജസ്തമോഗുണങ്ങൾകൊണ്ടു് സൃഷ്ടിസ്ഥിതിലയകൎമ്മങ്ങളുടെ അധിഷ്ഠിതാവായിരിക്കുന്നതിനാൽ **ഗുണഭൃത്**. പരമാൎത്ഥത്തിൽ ഗുണങ്ങൾ ഇല്ലാത്തതുകൊണ്ടു് **നിൎഗ്ഗുണഃ**. നിത്യശുദ്ധസൎവ്വഗതത്വാദിമൂലം **മഹാൻ**. "അനംഗോഽശബ്ദോഽശരീരോഽസ്പൎശശ്ച മഹാഞ്ശുചിഃ" എന്നു് ആപസ്തംബൻ. സൎവ്വധാരകങ്ങളായ പൃഥിവ്യാദികളുടെയും ധാരകനായതിനാൽ ഒന്നിനാലും ധരിക്കപ്പെടാത്തവനായതിനാൽ **അധൃതഃ**. സ്വാത്മാവിനാൽതന്നെ ധരിക്കപ്പെടുന്നതുകൊണ്ടു **സ്വധൃതഃ**. ശോഭനമായ—കമലോദരകോമളമായ—ആസ്യം ഉള്ളതിനാൽ **സ്വാസ്യഃ**; അഥവാ വേദാത്മകമായ മഹാശബ്ദരാശി അദ്ദേഹത്തിന്റെ മുഖത്തിൽനിന്നു പുറപ്പെട്ടതുകൊണ്ടു് **സ്വാസ്യഃ**. അദ്ദേഹത്തിന്റെ വംശം പ്രപഞ്ചത്തിനു പ്രാക് (മുമ്പ്) ആയതുകൊണ്ടു് **പ്രാഗ്വംശഃ**. വംശമായ പ്രപഞ്ചത്തെ വൎദ്ധിപ്പിക്കുന്നതുകൊണ്ടു് **വംശവൎദ്ധനഃ**.

ശ്ലോ. ൯൨—അനന്തൻ മുതലായവരുടെ രൂപത്തിൽ ഭൂമിയുടെ ഭാരം ഭരിക്കുന്നതുകൊണ്ടു് **ഭാരഭൃത്**. വേദാദികളിൽ ഭഗവാൻതന്നെ കഥിതനായിരിക്കുന്നു, "ഇന്ദ്രിയേഭ്യഃ പരാ ഹ്യൎത്ഥാഃ" എന്നതുടങ്ങി "പുരുഷാന്ന പരം കിഞ്ചിത് സാ കാഷ്ഠാ സാ പരാ ഗതിഃ" എന്നു് അവസാനിക്കുന്ന ഉപനിഷന്മന്ത്രംകൊണ്ടും മറ്റും അദ്ദേഹം തന്നെ കഥിതനാണു്; അതിനാൽ **കഥിതഃ**. യോഗം ജ്ഞാനം; യോഗംമൂലം ഗമ്യനായതിനാൽ **യോഗീ**. അഥവാ യോഗം—സമാധി; സൎവ്വദാ സ്വാത്മാവിൽ സമാധിയുക്തനായിരിക്കുകയാൽ **യോഗീ**. മറ്റുയോഗികൾ യോഗവിഘ്നങ്ങളാൽ ഹതരാകുന്നു, സ്വരൂപത്തിൽനിന്നു തെറ്റുകയും ചെയ്യുന്നു, ഭഗവാനു് അങ്ങനെ സംഭവിക്കാത്തതിനാൽ **യോഗീശഃ**. സദാ സൎവ്വകാമങ്ങളെയും ദാനം ചെയ്യുന്നതുകൊണ്ടു് **സൎവ്വകാമദഃ**.

ധനുർധരോ ധനുർവേദോ
ദണ്ഡോ ദമയിതാ ദമഃ
അപരാജിതഃ സർവസഹോ
നിയന്താനിയമോയമഃ ൭൮

സംസാരാരണ്യത്തിൽ ഭ്രമിച്ചുഴലുന്നവർക്കെല്ലാം ആശ്രമംപോലെ വിശ്രമസ്ഥാനമായതുകൊണ്ടു് **ആശ്രമഃ**. അവിവേകികളായ സകലരെയും സന്തപിപ്പിക്കുന്നതിനാൽ **ശ്രമണഃ**. പ്രജകളെയെല്ലാം ഒടുവിൽ ക്ഷാമ (ക്ഷീണ) ന്മാരാക്കുന്നതിനാൽ **ക്ഷാമഃ**. ശോഭനങ്ങളായ പർണ്ണങ്ങൾ—ഛന്ദസ്സുകൾ— സംസാരവൃക്ഷരൂപിയായ അദ്ദേഹത്തിനു ഉണ്ടാകുന്നതിനാൽ **സുപർണ്ണഃ**, 'ഛന്ദാംസി യസ്യ പർണ്ണാനി' എന്നു ഗീത. യാതൊരുവനെ ഭയപ്പെട്ടു് വായു സകല ഭൂതങ്ങളിലും വഹിക്കുന്നു—വീശുന്നു എന്നതിനാൽ **വായുവാഹനഃ**. "ഭീഷാസ്മാദ്വാതഃ പവതേ" എന്നു ശ്രുതി.

ശ്ലോ: ൭൮—ശ്രീരാമാവതാരത്തിൽ മഹത്തായ ധനുസ്സിനെ ധരിച്ചതുകൊണ്ടു് **ധനുർധരഃ** ആ രാമൻതന്നെ ധനുർവേദം വേണ്ടവണ്ണം വേദിക്കുന്നതുകൊണ്ടു് **ധനുർവേദഃ**. ദമനംചെയ്യുന്നവരുടെ ദണ്ഡം (ദമനം) ആയതുകൊണ്ടു് **ദണ്ഡഃ**, 'ദണ്ഡോ ദമയതാമസ്മി' എന്നു ഭഗവദ്വചനം. വൈവസ്വതൻ, രാജാവു് മുതലായവരുടെ രൂപത്തിൽ ദമനംചെയ്യുന്നതിനാൽ **ദമയിതാ**. ദമ്യന്മാരായവരിൽ ദണ്ഡകാര്യമായ ഫലവും ഭഗവാൻതന്നെയായതിനാൽ **ദമഃ**. ശത്രുക്കളാൽ പരാജിതനല്ലാത്തതിനാൽ **അപരാജിതഃ**. സർവകർമ്മങ്ങളിലും സമർത്ഥനായതിനാൽ അഥവാ ശത്രുക്കളെയും സഹിക്കുന്നതിനാൽ **സർവസഹഃ**. സകലരെയും സ്വ സ്വ കൃത്യങ്ങളിൽ വ്യവസ്ഥാപിപ്പിക്കുന്നതുകൊണ്ടു് **നിയന്താ**. അദ്ദേഹത്തിന്ന് നിയമം—നിയതി—ഇല്ലാത്തതുകൊണ്ടും **അനിയമഃ**. സർവനിയന്താവായ ഭഗവാനെ മറ്റാരും നിയന്താവില്ലല്ലോ. അദ്ദേഹത്തിന്ന് യമൻ—മൃത്യു—ഇല്ലാത്തതിനാൽ **അയമഃ**. അഥവാ യമനിയമങ്ങളായ യോഗാംഗങ്ങൾ അദ്ദേഹത്തെ പ്രാപിക്കാനുള്ളവയാകയാൽ അദ്ദേഹംതന്നെ **നിയമഃ യമഃ** എന്നുമാകാം.

സത്വവാൻ സാത്വികഃ സത്യഃ
സത്യധർമ്മപരായണഃ
അഭിപ്രായഃ പ്രിയാർഹോഽർഹഃ
പ്രിയകൃത് പ്രീതിവർദ്ധനഃ ൫൩

വിഹായസഗതിർജ്യോതിഃ
സുരുചിർഹുതഭുഗ് വിഭുഃ
രവിർവിരോചനഃ സൂര്യഃ
സവിതാ രവിലോചനഃ ൫൪

---

ശ്ലോ: ൫൩–ശൌര്യം, വീര്യം തുടങ്ങിയ സത്വം അവിടത്തിനുള്ളതുകൊണ്ട് സത്വവാൻ. പ്രാധാന്യേന സത്വഗുണത്തിൽ സ്ഥിതിചെയ്യുന്നതിനാൽ സാത്വികഃ. സത്തുക്കളിൽ സാധു — ഉൽകൃഷ്ട — ആയതിനാൽ സത്യഃ. സത്യ (യഥാർത്ഥ കഥന)ത്തിലും ചോദനാലക്ഷണമായ ധർമ്മത്തിലും നിരതനായതിനാൽ സത്യധർമ്മപരായണഃ. പുരുഷാർത്ഥകാംക്ഷികളാൽ അഭിപ്രയാണം (ഗമനം) ചെയ്യപ്പെടുന്നതിനാൽ അഥവാ പ്രളയകാലത്ത് ജഗത്തു മുഴുവൻ അവിടത്തിൽ അഭിമുഖ്യേന പ്രയാണം ചെയ്യുന്നതുകൊണ്ട് അഭിപ്രായഃ. പ്രിയങ്ങളെ — ഇഷ്ടവസ്തുക്കളെ — അർഹിക്കുന്നതിനാൽ പ്രിയാർഹഃ. ഇഷ്ടതമവും ഉത്തമവും ആയതെല്ലാം ഭഗവാന് അർപ്പിക്കപ്പെടേണ്ടതാണല്ലോ. അതു് അർഹിക്കുന്നവൻ എന്നു് അർത്ഥം. സ്വാഗതം, ആസനം, പ്രശംസ, അർഘ്യം, പാദ്യം, സ്തുതി, നമസ്കാരം മുതലായ പൂജാസാധനങ്ങൾകൊണ്ടു് പൂജിക്കപ്പെടേണ്ടവനാകയാൽ അർഹഃ. പ്രിയാർഹൻ തന്നെയല്ല, ഭക്തന്മാർക്ക് പ്രിയത്തെ ചെയ്യുന്നവനുമാണ് എന്നതിനാൽ പ്രിയകൃത്. അവരുടെതന്നെ പ്രീതിയെ വർദ്ധിപ്പിക്കുന്നതിനാൽ പ്രീതിവർദ്ധനഃ.

ശ്ലോ: ൫൪–വിഹായസം (ആകാശം) ഗതി — ആശ്രയം — ആയതിനാൽ വിഹായസഗതിഃ. ആകാശം വിഷ്ണുപദമാണല്ലോ. ആദിത്യരൂപിയായ ഭഗവാൻ എന്നും അർത്ഥമെടുക്കാം. സ്വതേതന്നെ ജ്യോ

അനന്തോ ഹുതഭുഗ്ഭോക്താ
സുഖദോ നൈകജോഗ്രജഃ
അനിർവിണ്ണഃ സദാമർഷീ
ലോകാധിഷ്ഠാനമത്ഭുതഃ. ൯൰൬

---

തിക്കുന്നതുകൊണ്ടു ജ്യോതിഃ. "നാരായണഃപരംജ്യോതിഃ" എന്നു ശ്രുതി. ശോഭനമായ രുചി (ദീപ്തി അഥവാ ഇച്ഛ) ഉള്ളതുകൊണ്ടു് സുരുചിഃ. ദേവതകളെ ഉദ്ദേശിച്ചു് നടത്തപ്പെടുന്ന കർമ്മങ്ങളിൽ ഹുതമായതിനെ സേവിക്കുന്നു അഥവാ ഭക്ഷിക്കുന്നു എന്നതുകൊണ്ടു് ഹുതഭുക്. സർവ്വത്ര സ്ഥിതിചെയ്യുന്നതിനാൽ അഥവാ മൂന്നു ലോകങ്ങളുടെയും പ്രഭുവായതുകൊണ്ടു് വിഭുഃ. രസങ്ങളെ ആദാനം ചെയ്യുന്നതുകൊണ്ടു് രവിഃ. വിവിധമാകുംവണ്ണം രോചി(ശോഭി)ക്കുന്നതിനാൽ വിരോചനഃ സൂതേഃ അഥവാ സുവതേഃ ഈ ധാതുക്കളിൽനിന്നു് സൂര്യശബ്ദം നിഷ്പാദിക്കപ്പെടുന്നു; 'രാജസൂയസൂര്യ' എന്ന പാണിനിവചനമനുസരിച്ചു് സൂര്യഃ. സകല ജഗത്തിന്റെയും പ്രസവിതാ (ജനകൻ) ആയതുകൊണ്ടു് സവിതാ. രവി അദ്ദേഹത്തിന്റെ ലോചനമായതുകൊണ്ടു് രവിലോചനഃ.

ശ്ലോ: ൯൰൬—നിത്യത്വം, സർവ്വഗതത്വം, ദേശകാലപരിച്ഛേദാഭാവം എന്നിവമൂലം അനന്തഃ. അഥവാ ആദിശേഷസ്വരൂപൻ. ഹുതത്തെ ഭുജിക്കുന്നതിനാൽ ഹുതഭുക്. ഭോഗ്യവും അചേതനവും ആയ പ്രകൃതിയെ ഭുജി(അനുഭവി)ക്കുന്നതിനാൽ ഭോക്താ. ഭക്തന്മാർക്കു മോക്ഷലക്ഷണമായ സുഖത്തെ ദാനംചെയ്യുന്നതിനാൽ സുഖദഃ അഥവാ അസുഖത്തെ ഖണ്ഡിക്കുന്നതിനാൽ അസുഖദഃ. ധർമ്മരക്ഷയ്ക്കുവേണ്ടി അനേകം തവണ ജനിക്കുന്നതിനാൽ നൈകജഃ. അഗ്രത്തിൽ (ആദ്യമായി) ജനിക്കുന്നതിനാൽ അഗ്രജഃ. ഹിരണ്യഗർഭരൂപനാണല്ലോ "ഹിരണ്യഗർഭഃ സമവർത്തതാഗ്രേ" സർവ്വകാമങ്ങളും ലഭിച്ചവനായതിനാൽ നിർവ്വേദം ഇല്ലാത്തതിനാൽ അനിർവിണ്ണഃ. സജ്ജനങ്ങളെ ആക്രമിക്കുന്ന മർഷിക്കു (ക്ഷമിക്കു) ന്നതിനാൽ സദാമർഷീ. നിരാധാരനായ അദ്ദേഹത്തെ ആശ്രയിച്ചു് മൂന്നുലോകങ്ങളും സ്ഥിതി

സനാത് സനാതനതമഃ
കപിലഃ കപിരപ്യയഃ
സ്വസ്തിദഃ സ്വസ്തികൃത് സ്വസ്തിഃ
സ്വസ്തിഭുക് സ്വസ്തിദക്ഷിണഃ. ൯൬

അരൗദ്രഃ കുണ്ഡലീ ചക്രീ
വിക്രമ്യൂർജിതശാസനഃ
ശബ്ദാതിഗഃ ശബ്ദസഹഃ
ശിശിരഃ ശർവരീകരഃ ൯൭

---

ചെയ്യുന്നതിനാൽ ലോകാധിഷ്ഠാനം. അത്ഭുതസ്വരൂപം അത്ഭുതഃ. 'ആശ്ചര്യവത് പശ്യതി കശ്ചിദേനം' എന്ന ഗീത.

ശ്ലോ. ൯൬—സനാത് എന്നു ഒരു നിപാതമാണ്, ചിരകാലം സ്ഥിതിചെയ്യുന്നതു് എന്നർത്ഥം. അതുകൊണ്ടു് സനാത്. സർവ്വകാരണഭൂതന്മാരായും സനാതനന്മാരായ വിരിഞ്ചാദികളെക്കാളും സനാതനനായതിനാൽ സനാതനതമഃ. ബഡവാഗ്നിക്കു് കപിലമായ നിറം ആയതിനാൽ തത്സ്വരൂപൻ കപിലഃ. കമിനെ (ജലത്തെ) രശ്മികളെക്കൊണ്ടു് പാനം ചെയ്യുന്നതിനാൽ കപിഃ. സൂര്യൻ; അഥവാ വരാഹം 'കപിഃ വരാഹഃ ശ്രേഷ്ഠശ്ച' എന്ന വചനം. പ്രളയകാലത്തു് ലോകങ്ങൾക്കും അവങ്കൽ അപ്യയനം ചെയ്യുന്നതിനാൽ അപ്യയഃ.

ഇങ്ങനെ ഒൻപതാമത്തെ ശതനാമവും വ്യാഖ്യാനിച്ചു.

ഭക്തന്മാർക്കു സ്വസ്തി (മംഗളം) ദാനം ചെയ്യുന്നതിനാൽ സ്വസ്തിദഃ. അതിനെത്തന്നെ ചെയ്യുന്നതിനാൽ സ്വസ്തികൃത്. പരമാനന്ദലക്ഷണമായ മംഗളസ്വരൂപനായതിനാൽ അദ്ദേഹംതന്നെ സ്വസ്തിഃ. അതിനെത്തന്നെ ഭുജിക്കുന്നതിനാൽ സ്വസ്തിഭുക്. അഥവാ ഭക്തന്മാരുടെ സ്വസ്തിയെ ഭുജി (രക്ഷി) ക്കുന്നതിനാൽ സ്വസ്തിഭുക്. സ്വസ്തിരൂപേണ ദക്ഷിക്കുന്നു—വർദ്ധിക്കുന്നു—അഥവാ സ്വസ്തിയെ ദാനം ചെയ്യുന്നതിനു സമർത്ഥനാകുന്നു എന്നതിനാൽ സ്വസ്തിദക്ഷിണഃ.

ശ്ലോ. ൯൭—രൗദ്രമായ കർമ്മം, രൗദ്രമായ രാഗം, രൗദ്രമായ കോപം ഈ മൂന്നു രൗദ്രങ്ങളും സിദ്ധകാമനായതുകൊണ്ടും രാഗദ്വേഷാദികളുടെ

അക്രൂരഃ പേശലോ ദക്ഷോ
ദക്ഷിണഃ ക്ഷമിണാം വരഃ.
വിദ്വത്തമോ വീതഭയഃ
പുണ്യശ്രവണകീർത്തനഃ ൮൮൮

---

അതിരാവത്താലും, ഇല്ലാത്തതുകൊണ്ടു് അരൗദ്രഃ. ശേഷസ്വരൂപനായതിനാൽ കുണ്ഡലീ സൂര്യമണ്ഡലതുല്യമായ കുണ്ഡലങ്ങൾ ധരിക്കുന്നതുകൊണ്ടു് അഥവാ സാംഖ്യയോഗാത്മകങ്ങളായ കുണ്ഡലങ്ങൾ അവ ധരിച്ചിരിക്കുന്നതിനാൽ കുണ്ഡലീ. ലോകരക്ഷയ്ക്കുവേണ്ടി മനസ്തത്വാത്മകമായ സുദർശനം എന്ന പേരുള്ള ചക്രം ധരിക്കുന്നതിനാൽ ചക്രീ. വിക്രമം—പാദവിന്യാസം, അഥവാ ശൌര്യം; ഇവ രണ്ടും സകലരെയുംകാൾ അധികമായിരിക്കുന്നതിനാൽ വിക്രമീ. ശ്രുതി സ്മൃതി ലക്ഷണമായ ഊർജ്ജിതമായ ശാസനം ഉള്ളതായിരിക്കുന്നതിനാൽ ഊർജ്ജിതശാസനഃ. ശബ്ദംകൊണ്ടു് നിർവചിക്കപ്പെടാൻ കഴിയപ്പെടാത്തവനായതിനാൽ ശബ്ദാതിഗഃ. "യതോ വാചോ നിവർത്തന്തേ അപ്രാപ്യ മനസാ സഹ" എന്ന ശ്രുതി. സർവവേദങ്ങളും യഥാർത്ഥത്തിൽ അദ്ദേഹത്തെത്തന്നെ വർണ്ണിക്കുന്നതിനാൽ ശബ്ദസഹഃ 'സർവേ വേദാ യത്പദമാമനന്തി' എന്ന ശ്രുതി. താപത്രയംകൊണ്ടു സങ്കടപ്പെട്ടവർക്കു വിശ്രമസ്ഥാനമായതിനാൽ ശിശിരഃ. സംസാരികളുടെ ആത്മാവു് ശർവരിപോലെയായതിനാൽ ശർവരീ. ജ്ഞാനികൾക്കു സംസാരം തന്നെ ശർവരി; ആ രണ്ടുവിധ ജനങ്ങൾക്കും അതിനെ (ശർവരിയെ) ചെയ്യുന്നതിനാൽ ശർവരീകരഃ. 'യാ നിശാ സർവഭൂതാനാം തസ്യാം ജാഗർത്തി സംയമീ. യസ്യാം ജാഗ്രതി ഭൂതാനി സാ നിശാ പശ്യതോ മുനേഃ'.

൮൮൮. ക്രൂരത്വം മനസ്സിന്റെ ധർമ്മമാകുന്നു, അതു് കോപത്തിൽനിന്നു ജനിച്ചതായ ആന്തരസന്താപം; അതു് കാമപ്രഭവമാണ്; സംസിദ്ധ സർവകാമനായതിനാൽ ഭഗവാനു കാമമില്ല; അതുകൊണ്ടു കോപമില്ല, അതുമൂലം ക്രൗര്യവുമില്ല; അതിനാൽ അക്രൂരഃ. കർമ്മങ്ങൾ മനസാ വാചാ വപുഷാ ച ശോഭനനായതിനാൽ പേശലഃ. പ്രവൃദ്ധനും ശക്തനും ശീഘ്രകാരിയുമായതിനാൽ ദക്ഷഃ. ദക്ഷിണശബ്ദത്തിനും ദക്ഷൻ എന്നുതന്നെ അർത്ഥം; ശബ്ദഭേദം മൂലം പുനരുക്തിദോഷം ഇല്ല.

ഉത്താരണോ ദുഷ്കൃതിഹാ
പുണ്യോ ദുഃസ്വപ്നനാശനഃ.
വീരഹാ രക്ഷണഃ സന്തോ
ജീവനഃ പര്യവസ്ഥിതഃ ൧൦൩

---

അഥവാ ഭക്ഷിക്കുന്ന—ശമിക്കുന്ന അല്ലെങ്കിൽ ഹിംസിക്കുന്ന എന്നതിനാൽ **ക്ഷമിണഃ**. ക്ഷമയുള്ളവരായ യോഗികളിലും പൃഥിവ്യാദികളായി ഭാരം ധരിക്കുന്നവരിലും വെച്ചു ശ്രേഷ്ഠനായതിനാൽ **ക്ഷമിണാം വരഃ**. അഥവാ സർവ്വശക്തിമത്വം നിമിത്തം സകല ക്രിയകളും നടത്താൻ ക്ഷമനായതിനാൽ, ശക്തനായതിനാൽ **ക്ഷമിണാംവരഃ**. സർവ്വാതിശയിയായ ജ്ഞാനം സർവ്വദാ അദ്ദേഹത്തിനു മാത്രം ഗോചരമായതിനാൽ **വിദ്വത്തമഃ**. സംസാരലക്ഷണമായ ഭയം ഇല്ലാത്തതിനാൽ **വീതഭയഃ**. പുണ്യകരമായ ശ്രവണവും കീർത്തനവും അദ്ദേഹത്തിനുള്ളതിനാൽ **പുണ്യശ്രവണകീർത്തനഃ**.

ശ്ലോ. ൧൦൩—സംസാരസാഗരത്തിൽനിന്നും ഉത്താരണംചെയ്യിക്കുന്നതുകൊണ്ട് (കരകയററുന്നതുകൊണ്ട്) **ഉത്താരണഃ**. ദുഷ്കൃതികളെ—പാപങ്ങളെ അഥവാ പാപികളെ ഹനിക്കുന്നതുകൊണ്ട് **ദുഷ്കൃതിഹാ**. സ്മരണകീർത്തനാദികൾ ചെയ്യുന്നവർക്ക് പുണ്യം നൽകുന്നതിനാൽ അഥവാ ശ്രുതിസ്മൃതിരൂപമായ വാക്കുകൾകൊണ്ട് പുണ്യത്തെ ഉപദേശിക്കുന്നതിനാൽ **പുണ്യഃ**. ധ്യാനിക്കുകയോ കീർത്തിക്കുകയോ പൂജിക്കുകയോ ചെയ്യുന്നവർക്ക് ഭാവികാലാനർത്ഥങ്ങളെ സൂചിപ്പിക്കുന്ന ദുഃസ്വപ്നങ്ങളെ നശിപ്പിക്കുന്നതുകൊണ്ട് **ദുഃസ്വപ്നനാശനഃ**. മുക്തിദാനംകൊണ്ടു സംസാരികളുടെ വിവിധങ്ങളായ വീരകളെ—ഗതികളെ ഹനിക്കുന്നതുകൊണ്ട് **വീരഹാ**. സത്വഗുണത്തെ അധിഷ്ഠാനം ചെയ്തിട്ട് ജഗത്ത്രയത്തെ രക്ഷിക്കുന്നതിനാൽ **രക്ഷണഃ**. സന്മാർഗ്ഗചാരികൾ സത്തുക്കൾ; തദ്രൂപനായി വിദ്യാദികളുടെ അഭിവൃദ്ധിക്കുവേണ്ടി വർത്തിക്കുന്നതിനാൽ **സന്തഃ**. സർവ്വജീവികളെയും പ്രാണരൂപേണ ജീവിപ്പിക്കുന്നതിനാൽ **ജീവനഃ**. വിശ്വത്തെ പരിതഃ (ചുററും) വ്യാപിച്ച് അവസ്ഥിതനായതിനാൽ **പര്യവസ്ഥിതഃ**.

അനന്തരൂപോഽനന്തശ്രീ-
ർജിതമന്യുർഭയാപഹഃ
ചതുരശ്രോ ഗഭീരാത്മാ
വിദിശോ വ്യാദിശോ ദിശഃ. ൮൩

അനാദിർഭൂർഭുവോ ലക്ഷ്മീഃ
സുവീരോ രുചിരാങ്ഗദഃ
ജനനോ ജനജന്മാദി-
ർഭീമോ ഭീമപരാക്രമഃ. ൮൪

---

ശ്ലോ. ൮൩—വിസ്തൃത പ്രപഞ്ചരൂപത്തിൽ സ്ഥിതിചെയ്യുന്ന അദ്ദേഹത്തിന് അനന്തങ്ങളായ രൂപങ്ങളും ഉള്ളതിനാൽ **അനന്തരൂപഃ**. അനന്തമായ—അപരിമിതമായ—ശ്രീ (പരാശക്തി) ഉള്ളതിനാൽ **അനന്തശ്രീഃ**. മന്യുവിനെ—ക്രോധത്തെ—ജയിച്ചവനായതിനാൽ **ജിതമന്യുഃ**. മനുഷ്യരുടെ സംസാരജമായ ഭയത്തെ അപഹരിക്കുന്നതിനാൽ **ഭയാപഹഃ**. ന്യായസഹിതൻ **ചതുരശ്രഃ** ജനങ്ങൾക്ക കർമ്മാനുരൂപമായ ഫലംകൊടുക്കുന്നവനെന്നർത്ഥം. ആത്മാവ് എന്നാൽ സ്വരൂപം അഥവാ ചിത്തം; അത് ഗംഭീര (പരിച്ഛേദിച്ചറിയാൻ അശക്യ)മായതിനാൽ **ഗഭീരാത്മാ**. ഉചിതാധികാരികൾക്ക് വിവിധങ്ങളായ ഫലങ്ങളെ വിശേഷേണ നൽകുന്നതിനാൽ (ദിശതി—ദാനം ചെയ്യുന്നു) **വിദിശഃ**. ശക്രാദികൾക്ക് വിവിധമായ ആജ്ഞയെക്കൊടുക്കുന്നതുകൊണ്ട് (വിവിധമായ ആദേശം നൽകുന്നതുകൊണ്ട്, വിവിധമായി ആദേശിക്കുന്നതുകൊണ്ട്) **വ്യാദിശഃ**. വേദാത്മാവായി സമസ്തകർമ്മങ്ങളുടെയും ഫലത്തെ ദാനം ചെയ്യുന്നതിനാൽ **ദിശഃ**.

ശ്ലോ. ൮൪. ആദി—കാരണം—അദ്ദേഹത്തിനില്ലാത്തതിനാൽ **അനാദിഃ**. സർവ്വകാരണനാണല്ലോ ഭഗവാൻ! ഭൂഃ ഭൂമി, ആധാരം. സർവ്വഭൂതാശ്രയമെന്ന പ്രസിദ്ധമായ ഭൂമിയുടെയും ഭൂമി (ആധാരം)യായതിനാൽ **ഭൂർഭുവഃ**. അഥവാ ഭൂമിതന്നെയല്ല ഭൂമിയുടെ ലക്ഷ്മി (ശോഭയും) കൂടിയായതിനാൽ **ഭുവോലക്ഷ്മീഃ**. അഥവാ ഭൂഃ—ഭൂലോകം, ഭുവഃ—ഭുവർലോകം, ലക്ഷ്മീഃ—ആത്മവിദ്യ എന്ന മൂന്നുപദം; അഥവാ

ആധാരനിലയോ ഽധാതാ
പുഷ്പഹാസഃ പ്രജാഗരഃ.
ഊർദ്ധ്വഗഃ സത്പഥാചാരഃ
പ്രാണദഃ പ്രണവഃ പണഃ. ൧൧൦

ന്തരീക്ഷങ്ങളുടെ ശോഭ ഭൂർഭുവോലക്ഷ്മീഃ. എന്ന് ഒരു നാമം. ശോഭനങ്ങളായ വിവിധങ്ങളായ ഈരണ (ഗതിക)ളോടുകൂടിയവൻ സുവീരഃ. രുചിരങ്ങളായ—മംഗല്യങ്ങളായ—അംഗദങ്ങളുള്ളവൻ രുചിരാങ്ഗദഃ. ജന്തുക്കളെ ജനിപ്പിക്കുന്നതിനാൽ ജനനഃ. ജനങ്ങളുടെ (ജീവികളുടെ) ജന്മത്തിന്റെ ആദി—കാരണം—ആയതിനാൽ ജനജന്മാദിഃ. ഭയഹേതുത്വം നിമിത്തം ഭീമഃ. അസുരാദികൾക്കു ഭയകാരണമായ പരാക്രമം അവതാരങ്ങളിൽ പ്രദർശിപ്പിക്കുന്നതുകൊണ്ട് ഭീമപരാക്രമഃ

ശ്ലോ. ൧൧൦—പഞ്ചഭൂതങ്ങളായ ആധാരങ്ങളുടെയും ആധാരമായതുകൊണ്ട് ആധാരനിലയഃ. സ്വാത്മനാ ധൃതനായ ആത്മഹത്തിന മറ്റൊരു ധാതാവില്ലാത്തതിനാൽ അധാതാ. അഥവാ സംഹാരസമയത്ത് സകല പ്രജകളെയും ധയതി (പാനം ചെയ്യുന്നു—നശിപ്പിക്കുന്നു) എന്നതുകൊണ്ട് ധാതാ. മുകുളമായിരിക്കുന്ന പുഷ്പങ്ങളുടെ ഹാസം (വികസനം)പോലെ പ്രപഞ്ചസ്വരൂപത്തിൽ വികസിക്കുന്നതിനാൽ പുഷ്പഹാസഃ. നിത്യപ്രബുദ്ധസ്വരൂപനായതുകൊണ്ട് പ്രകർഷേണ ജാഗരണം ചെയ്യുന്നതിനാൽ പ്രജാഗരഃ. സർവ്വത്തിനും ഉപരി സ്ഥിതിചെയ്യുന്നതിനാൽ ഊർദ്ധ്വഗഃ. സജ്ജനങ്ങളുടെ കർമ്മങ്ങൾ സത്പഥങ്ങൾ; അവയെ ആചരിക്കുന്നതിനാൽ സത്പഥാചാരഃ. മൃതന്മാരായ പരീക്ഷിത്തു തുടങ്ങിയവരെ ജീവിപ്പിച്ചതിനാൽ പ്രാണദഃ. പ്രണവം പരമാത്മാവിന്റെ വാചകമായ ഓംകാരമാണ്; അതുമായി അഭേദോപചാരംകൊണ്ട് പ്രണവഃ. പണതി എന്നുള്ളത വ്യവഹാരാർത്ഥമാണ്; അതിനെ ചെയ്യുന്നതിനാൽ പണഃ. അഥവാ പുണ്യങ്ങളായ സകല കർമ്മങ്ങളും പണം (വില) ആയി സ്വീകരിച്ച് അധികാരികൾക്കു തൽഫലം നൽകുന്നതിനാൽ ലക്ഷണയനുസരിച്ച് പണഃ.

പ്രമാണം പ്രാണനിലയഃ
പ്രാണഭൃത് പ്രാണജീവനഃ
തത്ത്വം തത്ത്വവിദേകാത്മാ
ജന്മമൃത്യുജരാതിഗഃ. ൮൬

ഭൂർഭുവഃസ്വസ്തരുസ്താരഃ
സവിതാ പ്രപിതാമഹഃ
യജ്ഞോ യജ്ഞപതിര്യജ്വാ
യജ്ഞാംഗോ യജ്ഞവാഹനഃ. ൮൭

---

ശ്ലോ. ൮൬—പ്രമിതി അതായതു് സംവിത്സ്വയംപ്രഭയായതിനാൽ പ്രമാണം. 'പ്രജ്ഞാനം ബ്രഹ്മ' എന്ന ശ്രുതി. പ്രാണങ്ങളും-ഇന്ദ്രിയങ്ങളും അദ്ദേഹത്തിൽ(ജീവസ്വരൂപനിൽ)നിലയിക്കുന്നതിനാൽ, അഥവാ ദേഹധാരകങ്ങളായ പ്രാണാപാനാദികളും അദ്ദേഹത്തിൽ നിലയിക്കുന്നതുകൊണ്ടു് അഥവാ പ്രാണൻ (ജീവൻ) ആ പരമപുരുഷനിൽ ലയിക്കുന്നതുകൊണ്ടു് അല്ലെങ്കിൽ പ്രാണങ്ങളെയും ജീവന്മാരെയും സംഹരിക്കുന്നതുകൊണ്ടു് **പ്രാണനിലയഃ**. പ്രാണങ്ങളെ അന്നരൂപത്തിൽ പോഷിപ്പിക്കുന്നതുകൊണ്ടു് **പ്രാണഭൃത്**. പ്രാണികളെ പ്രാണവായുക്കളെക്കൊണ്ടു് ജീവിപ്പിക്കുന്നതിനാൽ **പ്രാണജീവനഃ**. തത്ത്വം, തഥ്യം, അമൃതം, സത്യം ഇടങ്ങിയവയെല്ലാം പരമാർത്ഥത്തിൽ ബ്രഹ്മത്തിന്റെ വാചകങ്ങളാണു്; അതുകൊണ്ടു് ബ്രഹ്മസ്വരൂപനായ ഭഗവാൻ **തത്ത്വം**. തത്ത്വത്തെ-സ്വരൂപത്തെ ശരിയായി വേദിക്കുന്നതിനാൽ **തത്ത്വവിത്**. ഏകനും ആത്മാവും ആയതിനാൽ **ഏകാത്മാ**. 'ആത്മാ വാ ഇദമേക ഏവാഗ്ര ആസീത്' എന്ന ശ്രുതി. ജനിക്കുക, സ്ഥിതിചെയ്ക, വർദ്ധിക്ക, വിപരിണമിക്ക, ക്ഷയിക്ക, നശിക്ക എന്നീ ഷഡ്ഭാവവികാരങ്ങളെ അതിക്രമിച്ചു് ഗമിക്കുന്നതിനാൽ **ജന്മമൃത്യുജരാതിഗഃ**. 'ന ജായതേ മ്രിയതേ വാ കദാചിത്' എന്ന ശ്രുതി.

ശ്ലോ. ൮൭—ഭൂഃ ഭുവഃ സ്വഃ എന്ന വ്യാഹൃതിരൂപങ്ങളായി ത്രയീ (വേദ) സാരങ്ങളായ മൂന്നു മന്ത്രാക്ഷരങ്ങളും; അവയാൽ ഹോമാദികളും അനുഷ്ഠിച്ചു് ജഗത്ത്രയത്തെ തരണംചെയ്യുന്നതിനാൽ **ഭൂർഭുവഃസ്വസ്തരുഃ**. അഥവാ ഭൂഃ ഭുവഃ സ്വഃ എന്നപേരുള്ള ലോകത്രയ

യജ്ഞഭൃദ് യജ്ഞകൃദ് യജ്ഞീ
യജ്ഞഭുഗ് യജ്ഞസാധനഃ
യജ്ഞാന്തകൃദ് യജ്ഞഗുഹ്യ-
മന്നമന്നാദ ഏവ ച. ൧൦൫

സംസാരവൃക്ഷം. ഭൂർഭുവഃസ്വസ്തരുഃ. ഭൂർഭുവഃ സ്വഃ എന്ന പേരുള്ള ലോകത്രയത്തെ വൃക്ഷംപോലെ വ്യാപിച്ചു സ്ഥിതിചെയ്യുന്നതിനാൽ ഭൂർഭുവസ്സ്വസ്തരുഃ. സംസാരസാഗരത്തെ തരണം ചെയ്യിക്കുന്നതിനാൽ താരഃ. അഥവാ പ്രണവം താരഃ. സർവ്വലോകത്തിന്റെയും ജനകനായതിനാൽ സവിതാ. പിതാമഹനായ ബ്രഹ്മാവിന്റെയും പിതാവായതിനാൽ പ്രപിതാമഹഃ. യജിക്കുന്നവനായതിനാൽ യജ്ഞഃ. യജ്ഞങ്ങളുടെ പാലകൻ അഥവാ സ്വാമി ആയതിനാൽ യജ്ഞപതിഃ. യജമാനസ്വരൂപനായി സ്ഥിതിചെയ്യുന്നതിനാൽ യജ്വാ. യജ്ഞങ്ങൾ അദ്ദേഹത്തിന്റെ അംഗങ്ങളായതിനാൽ വരാഹമൂർത്തി യജ്ഞാംഗഃ. ഫലാപേക്ഷിതങ്ങളായ യജ്ഞങ്ങളെ വഹി(നിർവഹി)പ്പിക്കുന്നതിനാൽ യജ്ഞവാഹനഃ.

ശ്ലോ. ൧൦൫—യജ്ഞത്തെ ഭരിക്കുന്ന അഥവാ പാലിക്കുന്ന എന്നതിനാൽ യജ്ഞഭൃത്. ജഗത്തിന്റെ ആദിയിലും അന്തത്തിലും യജ്ഞത്തെ ചെയ്യുന്ന അഥവാ കൃന്തനം ചെയ്യുന്ന എന്നതിനാൽ യജ്ഞകൃത്. ഈശ്വരസമാരാധനാത്മകങ്ങളായ യജ്ഞങ്ങളെല്ലാം അദ്ദേഹത്തിൽ സമർപ്പിതമായിരിക്കുന്നതിനാൽ യജ്ഞീ. യജ്ഞത്തെ ഭുജിക്കുന്ന അഥവാ ഭരിക്കുന്ന എന്നതിനാൽ യജ്ഞഭുക്. തൽപ്രാപ്തിക്കു യജ്ഞം സാധനമായതിനാൽ യജ്ഞസാധനഃ. യജ്ഞത്തിന്റെ അന്തത്തെ—ഫലപ്രാപ്തിയെ—ചെയ്യുന്നതിനാൽ യജ്ഞാന്തകൃത്. യജ്ഞങ്ങളിൽ ഗുഹ്യം ജ്ഞാനയജ്ഞം; ഫലാഭിസന്ധിരഹിതമായ യജ്ഞം എന്നുമാകാം; തദുപചാരംകൊണ്ടു യജ്ഞഗുഹ്യം. ഭൂതങ്ങളെ അദനംചെയ്യുന്നതുകൊണ്ടു അന്നം. അന്നത്തെ അദിക്കുന്നതിനാൽ അന്നാദഃ.

ആത്മയോനിഃ സ്വയംജാതോ
വൈഖാനഃ സാമഗായനഃ
ദേവകീനന്ദനഃ സ്രഷ്ടാ-
ക്ഷിതീശഃ പാപനാശനഃ. ൧൦൬

ശംഖഭൃന്നന്ദകീ ചക്രീ
ശാർങ്ഗധന്വാ ഗദാധരഃ
രഥാംഗപാണിരക്ഷോഭ്യഃ
സർവപ്രഹരണായുധഃ
സർവപ്രഹരണായുധോം നമഃ. ൧൦൭

---

ശ്ലോ. ൧൦൬—ആത്മാവു് (താൻ) തന്നെ യോനി ഉപാദാനകാരണം, ആയതിനാൽ ആത്മയോനിഃ. നിമിത്തകാരണവും അദ്ദേഹം തന്നെയായതിനാൽ സ്വയംജാതഃ. വരാഹരൂപമെടുത്തു് ധരണിയെ വിശേഷേണ ഖനിച്ചു് (കുഴിച്ചു്) പാതാളവാസിയായ ഹിരണ്യാക്ഷനെ കൊന്നു എന്നു പ്രസിദ്ധം. വിശേഷേണ ഖനിച്ചതിനാൽ വൈഖാനഃ. സാമങ്ങളെ ഗാനം ചെയ്യുന്നതിനാൽ സാമഗായനഃ. ദേവകിയുടെ പുത്രൻ ദേവകീനന്ദനഃ. സർവലോകത്തിന്റെയും സ്രഷ്ടാവായതിനാൽ സ്രഷ്ടാ. ക്ഷിതിയുടെ ഈശൻ ക്ഷിതീശഃ. മഹാപാതകൻ- കീർത്തിക്കയോ പൂജിക്കയോ ധ്യാനിക്കയോ ചെയ്താൽ പാപത്തെ നശിപ്പിക്കുന്നതിനാൽ പാപനാശനഃ.

ശ്ലോ. ൧൦൭—ഭൂതാദ്യഹംകാരാത്മകമായ പാഞ്ചജന്യം എന്ന പേരുള്ള ശംഖത്തെ ഭരി(ധരി)ക്കുന്നതിനാൽ ശംഖഭൃത്. വിദ്യാമയമായ നന്ദകം എന്ന പേരുള്ള വാളു് അദ്ദേഹത്തിനുള്ളതുകൊണ്ടു് നന്ദകീ. മനസ്തത്വാത്മകമായി സുദർശനാഖ്യമായ ചക്രമുള്ളതുകൊണ്ടു് അഥവാ സംസാരചക്രം അദ്ദേഹത്തിന്റെ ആജ്ഞയനുസരിച്ചു തിരിയുന്നതുകൊണ്ടു് ചക്രീ. ഇന്ദ്രിയാദ്യഹംകാരാത്മകമായി ശാർങ്ഗം എന്ന പേരുള്ള ധനുസ്സുള്ളതിനാൽ ശാർങ്ഗധന്വാ. ബുദ്ധിതത്വാത്മികയായി കൌമോദകി എന്ന ഗദയെ ധരിക്കുന്നതിനാൽ ഗദാധരഃ. രഥാംഗം—ചക്രം അദ്ദേഹത്തിന്റെ പാണിയിൽ സ്ഥിതിചെ-

ഇതീദം കീർത്തനീയസ്യ കേശവസ്യ മഹാത്മനഃ.
നാമ്നാം സഹസ്രം ദിവ്യാനാമശേഷേണ പ്രകീർത്തിതം ൧൨൧
യ ഇദം ശൃണുയാന്നിത്യം യശ്ചാപി പരികീർത്തയേത്.
നാശുഭം പ്രാപ്നുയാത് കിഞ്ചിത് സോഽമുത്രേഹ ച
[മാനവഃ ൧൨൨
വേദാന്തഗോ ബ്രാഹ്മണഃ സ്യാത് ക്ഷത്രിയോ വിജയീ ഭവേത്
വൈശ്യോ ധനസമൃദ്ധഃ സ്യാച്ഛൂദ്രഃ സുഖമവാപ്നുയാത്
൧൨൩

---

ള്ളുന്നതിനാൽ രഥാംഗപാണിഃ. അതുമൂലം അദ്ദേഹത്തിന് ക്ഷോഭണം അശക്യമായതിനാൽ അക്ഷോഭ്യഃ. ഇത്രയും ആയുധങ്ങൾമാത്രമേ അദ്ദേഹത്തിനുള്ളൂ എന്ന നിയമമില്ല, സർവങ്ങളായ പ്രഹരണങ്ങളും ആയുധങ്ങളായി ഉണ്ട്; അതിനാൽ സർവപ്രഹരണായുധഃ. നഖം (നരസിംഹാവതാരത്തിൽ) മുതലായ അപ്രസിദ്ധങ്ങളായ ആയുധങ്ങളും അദ്ദേഹത്തിനുണ്ട്. ഒടുവിൽ സർവപ്രഹരണായുധഃ എന്ന വചനം സത്യസങ്കല്പംമൂലം അദ്ദേഹത്തിന്റെ സർവേശ്വരത്വം ദ്യോതിപ്പിക്കാനാണ്. ദ്വിർവചനം സമാപ്തിയെ സൂചിപ്പിക്കുന്നു. ഓംകാരം മംഗളാർത്ഥമായിട്ടാകുന്നു. "ഓംകാരശ്ചാഥശബ്ദശ്ച ദ്വാവേതൗ ബ്രഹ്മണഃ പുരാ കണ്ഠം ഭിത്വാ വിനിര്യാതൗ തസ്മാന്മാംഗലികാവുഭൗ" എന്ന വചനമനുസരിച്ചു മംഗളവാചകം. ഓം നമഃ എന്നു പറഞ്ഞ് പരിചരണം ചെയ്തിരിക്കുന്നു.

ഇങ്ങനെ പത്താമത്തെ നൂറു നാമങ്ങളും വ്യാഖ്യാനിച്ചുകഴിഞ്ഞു.

ശ്ലോ: ൧൨൧—ഇപ്രകാരം കീർത്തനീയനും മഹാത്മാവുമായ കേശവന്റെ—ശ്രീ വിഷ്ണുവിന്റെ—ദിവ്യങ്ങളായ, നാമങ്ങൾ ആയിരവും സമ്പൂർണ്ണമായി കീർത്തനം ചെയ്തുകഴിഞ്ഞിരിക്കുന്നു.

ശ്ലോ: ൧൨൨.—യാതൊരാൾ ഇതു നിത്യവും ശ്രവിക്കുന്നു, യാതൊരാൾ കീർത്തനം ചെയ്യുന്നു, ആ മനുഷ്യന് ഇഹലോകത്തിലും പരലോകത്തിലും അല്പംപോലും അശുഭം ഉണ്ടാകുകയില്ല.

ശ്ലോ: ൧൨൩.—ബ്രാഹ്മണൻ വേദാന്തതത്വങ്ങളുടെ പാരദർശിയായിത്തീരും; ക്ഷത്രിയൻ വിജയിയായി ഭവിക്കും; വൈശ്യൻ ധനസമൃദ്ധനായിത്തീരും; ശൂദ്രനു സുഖം ഉണ്ടാകും.

ധർമ്മാർത്ഥീ പ്രാപ്നുയാദ്ധർമ്മമർത്ഥാർത്ഥീ ചാർത്ഥമാപ്നു [യാത്
കാമാനവാപ്നുയാത്കാമീ പ്രജാർത്ഥീ ചാപ്നുയാത്, [പ്രജാം ൱൨൪

ഭക്തിമാൻ യഃ സദോത്ഥായ ശുചിസ്തദ്ഗതമാനസഃ.
സഹസ്രം വാസുദേവസ്യ നാമ്നാമേതത് പ്രകീർത്തയേത്. ൱൨൫

യശഃ പ്രാപ്നോതി വിപുലം യാതി പ്രാധാന്യമേവ ച.
അചലാം ശ്രിയമാപ്നോതി ശ്രേയഃ പ്രാപ്നോത്യനുത്തമം ൱൨൬

ന ഭയം ക്വചിദാപ്നോതി വീര്യം തേജശ്ച വിന്ദതി.
ഭവത്യരോഗോ ദ്യുതിമാൻ ബലരൂപഗുണാന്വിതഃ ൱൨൭

രോഗാർത്തോ മുച്യതേ രോഗാദ്ബദ്ധോ മുച്യേത ബന്ധ [നാത്.
ഭയാന്മുച്യേത ഭീതസ്തു മുച്യേതാപന്ന ആപദഃ. ൱൨൮

---

ശ്ലോ: ൱൨൪.—ധർമ്മാർത്ഥിക്ക് ധർമ്മാഭിവൃദ്ധിയുണ്ടാകും. അർത്ഥകാമന് അർത്ഥം ലഭിക്കും; കാമിക്ക് കാമിതം സാധിക്കും; സന്താനാർത്ഥിക്ക് സന്താനം ഉണ്ടാകും.

ശ്ലോ: ൱൨൫, ൱൨൬, ൱൨൭—ഭക്തിമാനായ യാതൊരുത്തൻ ഭഗവാനിൽത്തന്നെ മനസ്സുറപ്പിച്ച് ശ്രീവാസുദേവന്റെ ഈ ആയിരം നാമങ്ങളും കീർത്തിക്കുന്നുവോ, അവന് വിപുലമായ കീർത്തിയുണ്ടാകുന്നു; ജനങ്ങളിൽ പ്രാധാന്യം (മാന്യത്വം) സംഭവിക്കുന്നു; ഇളക്കമില്ലാത്ത ഐശ്വര്യവും (ലൗകികസുഖവും) അനുത്തമമായ ശ്രേയസ്സും (ആധ്യാത്മികാഭിവൃദ്ധിയും) ഉണ്ടാകുന്നു; അവന് ഒരിക്കലും ഒരിടത്തും ഭയം സംഭവിക്കുന്നില്ല. അവൻ രോഗരഹിതനും ബലം, സൗന്ദര്യം, ഗുണങ്ങൾ ഇവയോടുകൂടിയവനും ആയിത്തീരുന്നു.

ശ്ലോ: ൱൨൮.—രോഗാർത്തൻ രോഗത്തിൽനിന്നു മുക്തനായിത്തീരുന്നു; ബന്ധനസ്ഥൻ ബന്ധനത്തിൽനിന്നു മോചിക്കുന്നു; ഭീതന്റെ ഭയം അകലുന്നു; ആപത്തിലകപ്പെട്ടവൻ ആപത്തിൽനിന്നു രക്ഷ പ്രാപിക്കുന്നു.

ദുർഗാണ്യതിതരത്യാശു പുരുഷഃ പുരുഷോത്തമം
സ്തുവൻ നാമസഹസ്രേണ നിത്യം ഭക്തിസമന്വിതഃ. ൱൨൰൯

വാസുദേവാശ്രയോ മർത്ത്യോ വാസുദേവപരായണഃ.
സർവ്വപാപവിശുദ്ധാത്മാ യാതി ബ്രഹ്മ സനാതനം. ൱൩൰

ന വാസുദേവഭക്താനാമശുഭം വിദ്യതേ ക്വചിത്.
ജന്മമൃത്യുജരാവ്യാധിഭയം നൈവോപജായതേ. ൱൩൰൧

ഇമം സ്തവമധീയാനഃ ശ്രദ്ധാഭക്തിസമന്വിതഃ.
യുജ്യേതാത്മസുഖക്ഷാന്തിശ്രീധൃതിസ്മൃതികീർത്തിഭിഃ.
൱൩൰൨

ന ക്രോധോ ന ച മാത്സര്യം ന ലോഭോ നാശുഭാ മതിഃ
ഭവന്തി കൃതപുണ്യാനാം ഭക്താനാം പുരുഷോത്തമേ. ൱൩൰൩

---

ശ്ലോ: ൱൨൰൯.—പുരുഷോത്തമനെ നാമസഹസ്രംകൊണ്ട് ഭക്തിസമന്വിതനായി നിത്യവും സ്തുതിക്കുന്ന പുരുഷൻ ദുർഗ്ഗങ്ങളെ—വിഷമഘട്ടങ്ങളെ—തരണംചെയ്യുന്നു.

ശ്ലോ: ൱൩൰.—വാസുദേവനെത്തന്നെ ആശ്രയമായി സ്വീകരിച്ചവനും വാസുദേവപരായണനുമായ മനുഷ്യൻ സർവ്വപാപങ്ങളും അകന്നു വിശുദ്ധാത്മാവായിത്തീർന്ന് സനാതനമായ ബ്രഹ്മത്തെ പ്രാപിക്കുന്നു.

ശ്ലോ: ൱൩൰൧.—വാസുദേവഭക്തന്മാർക്ക് ഒരിടത്തും അമംഗളം ഉണ്ടാകുകയില്ല; ജനനം, മരണം, ജര, രോഗം എന്നിവയിൽ നിന്നുള്ള ഭയവും സംഭവിക്കുകയില്ല.

ശ്ലോ: ൱൩൰൨.—ശ്രദ്ധാഭക്തികളോടുകൂടി ഈ സ്തവത്തെ അധ്യയനം ചെയ്യുന്നവൻ ആത്മസുഖം, ക്ഷാന്തി (ക്ഷമ), ശ്രീ (ശോഭയും ഐശ്വര്യവും), ധൈര്യം, സ്മൃതി, കീർത്തി എന്നീ ഗുണങ്ങളോടുകൂടിയവനായിത്തീരും.

ശ്ലോ: ൱൩൰൩.—പുണ്യവാന്മാരായ പുരുഷോത്തമന്റെ ഭക്തന്മാർക്ക് ക്രോധവും മാത്സര്യവും ലോഭവും അശുഭമായ ബുദ്ധിയും ഉണ്ടാകുകയില്ല.

ദ്യൗഃ സചന്ദ്രാൎക്കനക്ഷത്രാ ഖം ദിശോ ഭൂൎമ്മഹോദധിഃ.
വാസുദേവസ്യ വീൎയ്യേണ വിധൃതാനി മഹാത്മനഃ ൧൩൪

സസുരാസുരഗന്ധൎവ്വം സയക്ഷോരഗരാക്ഷസം
ജഗദ് വശേ വൎത്തതേദം കൃഷ്ണസ്യ സചരാചരം ൧൩൫

ഇന്ദ്രിയാണി മനോ ബുദ്ധിഃ സത്വം തേജോ ബലം ധൃതിഃ.
വാസുദേവാത്മകാന്യാഹുഃ ക്ഷേത്രം ക്ഷേത്രജ്ഞ ഏവ ച
൧൩൬

സൎവ്വാഗമാനാമാചാരഃ പ്രഥമം പരികല്പതേ.
ആചാരപ്രഭവോ ധൎമ്മോ ധൎമ്മസ്യ പ്രഭുരച്യുതഃ. ൧൩൭

ഋഷയഃ പിതരോ ദേവാ മഹാഭൂതാനി ധാതവഃ.
ജംഗമാജംഗമം ചേദം ജഗന്നാരായണോദ്ഭവം ൧൩൮

---

ശ്ലോ: ൧൩൪.—സൂൎയ്യചന്ദ്രനക്ഷത്രസമന്വിതമായ ആകാശം, ദിക്കുകൾ, ഭൂമി, മഹാസമുദ്രം—എല്ലാം മഹാത്മാവായ ശ്രീ വാസുദേവന്റെ വീൎയ്യത്താൽ ധരിക്കപ്പെടുന്നു.

ശ്ലോ:—൧൩൫. സുരന്മാർ, അസുരന്മാർ, ഗന്ധൎവ്വന്മാർ, യക്ഷന്മാർ, സൎപ്പങ്ങൾ, രാക്ഷസന്മാർ, ഇവരോടുകൂടിയ ചരാചരാത്മകമായ ഈ ലോകം മുഴുവൻ കൃഷ്ണന്റെ വശത്തിൽ വൎത്തിക്കുന്നു.

ശ്ലോ:—൧൩൬. ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി, സത്വം, തേജസ്സ്, ബലം, ധൈൎയ്യം, ക്ഷേത്രം, ക്ഷേത്രജ്ഞൻ—എല്ലാം വാസുദേവാത്മകങ്ങളെന്ന് (വിദ്വാന്മാർ) പറയുന്നു.

ശ്ലോ:—൧൩൭. എല്ലാ ആഗമങ്ങൾക്കും പ്രഥമമായിട്ടുള്ളത് ആചാരമാണെന്നു കല്പിക്കപ്പെട്ടിരിക്കുന്നു. ആചാരത്തിൽനിന്നാണു ധൎമ്മം. ധൎമ്മത്തിന്റെ ഈശ്വരൻ അച്യുതനും ആകുന്നു.

ശ്ലോ. ൧൩൮. ഋഷികൾ, പിതൃക്കൾ, ദേവന്മാർ, മഹാഭൂതങ്ങൾ, ധാതുക്കൾ, ഇങ്ങിനെയുള്ള ജംഗമാജംഗമമായ ജഗത്തു മുഴുവൻ നാരായണനിൽ നിന്നും ഉത്ഭവിച്ചതാകുന്നു.

യോഗോ ജ്ഞാനം തഥാ സാംഖ്യം വിദ്യാഃ ശില്പാദികർമ്മ ച
വേദാഃ ശാസ്ത്രാണി വിജ്ഞാനമേതത് സർവ്വം ജനാർദ്ദനാത്. ൱൩൮

ഏകോ വിഷ്ണുർമ്മഹദ്ഭൂതം പൃഥഗ്ഭൂതാന്യനേകശഃ.
ത്രീൻലോകാൻ വ്യാപ്യ ഭൂതാത്മാ ഭുങ്ക്തേ വിശ്വഭുഗ
[വ്യയഃ. ൱൩൯

ഇമം സ്തവം ഭഗവതോ വിഷ്ണോർവ്യാസേന കീർത്തിതം
പഠേദ് യ ഇച്ഛേത് പുരുഷഃ ശ്രേയഃ പ്രാപ്തും സുഖാനി ച
൱൪൦

വിശ്വേശ്വരമജം ദേവം ജഗതഃ പ്രഭവാപ്യയം
ഭജന്തി യേ പുഷ്കരാക്ഷം ന തേ യാന്തി പരാഭവം. ൱൪൧

---

ശ്ലോ. ൱൩൮. യോഗം, ജ്ഞാനം, സാംഖ്യം, വിദ്യകൾ, ശില്പാദികർമ്മങ്ങൾ, വേദങ്ങൾ, ശാസ്ത്രങ്ങൾ, വിജ്ഞാനം—ഇവ സകലവും ജനാർദ്ദനനിൽനിന്നു സംഭവിച്ചതാകുന്നു.

ശ്ലോ. ൱൩൯. മഹത്തായ ഏകനായ ഭൂതമാണ് മഹാവിഷ്ണു. അദ്ദേഹം പലവിധത്തിൽ അനേക ഭൂതങ്ങളായിത്തീർന്ന് ഭൂതാത്മാവായി മൂന്നു ലോകങ്ങളേയും വ്യാപിച്ച് അവ്യയനായ വിശ്വഭുക്കായിട്ട് സകലത്തും ഭുജിക്കുന്നു.

ശ്ലോ. ൱൪൦. വ്യാസനാൽ കീർത്തിതമായ ഭഗവാൻ മഹാവിഷ്ണുവിന്റെ ഈ സ്തവത്തെ, ശ്രേയസ്സും (കീർത്തിയും) സുഖങ്ങളും (ലൗകികസുഖങ്ങളും) ആഗ്രഹിക്കുന്നവൻ, പഠിക്കേണ്ടതാണ്.

ശ്ലോ. ൱൪൧. വിശ്വേശ്വരനും ജനനരഹിതനും ജഗത്തിന്റെ ഉൽപത്തിലയകാരണവും ആയ പുണ്ഡരീകാക്ഷനെ ആര് ഭജിക്കുന്നുവോ അവർക്ക് ഒരിക്കലും അപജയം വരുകയില്ല.

വിഷ്ണുസഹസ്രനാമം സവ്യാഖ്യാനം
സമ്പൂർണ്ണം.

ശുഭം.

# ദകരിമാറ്റുഗ്രന്ഥങ്ങൾ

ദേവീഭാഗവതം. വില ക 3. ണ 12.

ഒരു യഥാൎത്ഥ ദേവീഭക്തൻ അഥവാ ദേവീഉപാസകനായ ചിറവൂർ വരവൂർ രാമമേനോൻ കിളിപ്പാട്ടുരീതിയിൽ പദാനുപദതൎജ്ജമ ചെയ്തിട്ടുള്ളതാണു് ദേവീഭാഗവതം—പാരായണത്തിനു പറ്റിയ ഒരു ഗ്രന്ഥമാണിതു്.

ശ്രീ ചണ്ഡീശതകം. വില 1 ക. 8 ണ.

സൎവ്വശക്തിപരിപൂൎണ്ണയായ ശ്രീ ചണ്ഡീഭഗവതിയുടെ മാഹാത്മ്യത്തെപ്പററി വൎണ്ണിക്കുന്നതായ ബാണഭട്ടന്റെ ഒരു പ്രശസ്ത കൃതിയാകുന്നു ശ്രീ ചണ്ഡീശതകം. ഇതിനു മഹാവിദ്വാനും പണ്ഡിതാഗ്രമായ ശ്രീ. പരമേശ്വരശാസ്ത്രി ഒരു വ്യാഖ്യാനവും ചേൎത്തിട്ടുണ്ടു്.

ചൊവല്ലൂർഭാരതം. വില ക 2. ണ 12.

വളരെക്കാലമായി മലയാളഭാഷാപ്രണയികൾ ആൎത്തിയോടുകൂടി ആരാധിച്ചുകാത്തിരുന്ന ഒരു ദുൎല്ലഭനിധിയാണു് ഈ ഗ്രന്ഥം. ചൊവല്ലൂരിന്റെ മഹൽകൃതികളിൽ പ്രഥമഗണനീയമായതാണു് ഈ ഭാരതം.

അപേക്ഷിക്കേണ്ടും മേൽവിലാസം:—

മാനേജർ

കമലാലയാ ബുക്ക്ഡിപ്പോ,

തിരുവനന്തപുരം.